# അരുണ

ഗാർഹികമാസിക

എഡിററർ മിസ്സിസ് ഏ. വി. കളത്തിൽ; മാനേജിങ്ങ് എഡിററർ വറുഗീസ് കളത്തിൽ എം. ഏ.

പുസ്തകം 4. | സെപ്തംബർ 1953 | ലക്കം 7


# ലളിതകലാരംഗത്തിലെ നാഗയ്യ

## ശോകസാന്ദ്രമായ ജീവിതത്തിൽ വിടർന്ന കലാകുസുമം



ഏകദേശം ഇരുപതു സംവത്സരങ്ങൾക്കു മുമ്പു ലൗകികസുഖങ്ങളെ വെറുത്തു് ആത്മശാന്തിക്കു വേണ്ടി ഇരുപത്തഞ്ചു വയസ്സായ ഒരു ചെറുപ്പക്കാരൻ ശ്രീ രമണമഹർഷിയുടെ മുമ്പിൽ കൈകൂപ്പി നിന്നു. വിചാരിക്കാത്ത പലതും ആ യുവാവിന്റെ ജീവിതത്തിൽപടർന്നുപിടിക്കുകയും തകർന്നടിയുകയും ചെയ്തു. ജീവിതഗതിയെത്തന്നെ മാററിയ ചില സംഭവങ്ങൾ, ലോകം മിഥ്യയാണെന്നും ആത്മശാന്തിക്കു വേണ്ടി കായികമായി ദുരിതമനുഭവിക്കണമെന്നുമുള്ള വേദാന്തവിചാരങ്ങളെയും അങ്കുരിപ്പിച്ചു. പക്ഷേ തന്റെ മുമ്പിൽ തല കുനിച്ചു നിൽക്കുന്ന യുവാവിനോടു ഭഗവാൻ രമണമഹർഷി ഉപദേശിച്ചു, "കുമാരാ! വസന്തത്തിന്റെ കുളുർമ്മയും ഹിമത്തിന്റെ ശൈത്യവും ലോകത്തെ ആവരണം ചെയ്തിട്ടുള്ള പോലെ സുഖവും ദുഃഖവും മനുഷ്യനെ മാറിമാറി ത്തലോടുന്ന കാലവൈഭവങ്ങളാണു്. അധൈര്യപ്പെടാതെ ചെല്ലൂ, ശോഭനമായ ഭാവി നിന്നെയും അടുക്കം നിശ്ചയമാണു്." ആ മഹാപുരുഷന്റെ വാക്കുകൾ ഇന്നു് അക്ഷരം പ്രതി സംഭവിച്ചുകഴിഞ്ഞു.

അന്നു് അങ്ങനെ സംഭവിച്ചില്ലെങ്കിൽ ഇന്നു ഭാവനാസമ്പന്നനായ വിക്ടർ ഹ്യൂഗോവിന്റെ 'പാവങ്ങൾക്കു്' ഉശിരും ഉണർവ്വും നൽകിയ ഉത്തമ കലാകാരൻ വി. നാഗയ്യയെനമുക്കു നഷ്ടപ്പെട്ടുമായിരുന്നു. ജീവിതനൈരാശ്യം കൊണ്ടു സന്യാസിത്വം സ്വീകരിക്കുവാൻ മുതിർന്ന ചെറുപ്പക്കാരൻ ഇന്നു നിഷ്പക്ഷമായ നിരവധി സുഹൃത്തുക്കളുടെ ആരാധനാപാത്രമാണു്.

വി. രാമലിംഗശർമ്മാ പലരുടെയും പ്രശംസയ്ക്കു പാത്രമായ ഒരു റവന്യൂ ആഫീസറായിരുന്നു. സത്യസന്ധനും കടമ നിർവ്വഹിക്കുന്നതിൽ പ്രഥമനുമായിരുന്ന രാമലിംഗശർമ്മയെ അറിയാത്തവർ വളരെ ചുരുക്കമായിരുന്നു വി. ആർ. ശർമ്മാ എന്നാണു് എങ്ങും അദ്ദേഹം അറിയപ്പെട്ടിരുന്നതു്. ചെറിയ ഉദ്യോഗത്തിൽ നിന്നും സ്വസാമർത്ഥ്യം കൊണ്ടും പ്രയത്നം കൊണ്ടും ഒരു തഹസിൽദാർ എന്ന നിലവരെ അദ്ദേഹം ഉയർന്നിട്ടുണ്ടു്. സംഗീതത്തിൽ ശർമ്മയ്ക്കു നല്ല അഭിരുചിയും പാടവവുമുണ്ടായിരുന്നു എന്നുള്ളതും പ്രസിദ്ധമാണു്.

ശർമ്മയുടെ നാലാമത്തെ പുത്രനാണു നാഗയ്യാ. 1907 ഏപ്രിൽ

12—ാം തീയതി ചിറ്റൂരിലുള്ള കൊത്തഗോഡാ എന്ന സ്ഥലത്താണു നാഗയ്യാ ജനിച്ചതു്. വെങ്കിടലക്ഷ്മമ്മ എന്നായിരുന്നു അദ്ദേഹത്തിന്റെ മാതൃനാമം.

സർക്കാർ ഉദ്യോഗസ്ഥന്മാർക്കു സ്ഥിരമായി ഒരു സ്ഥലത്തു നിലയുറപ്പിക്കാൻ നിവൃത്തിയില്ലാതെ പല രാജ്യങ്ങളിലുമായി ചുററി സഞ്ചരിക്കേണ്ടിയിരുന്നുവല്ലോ. അതുപോലെ തന്നെ ശർമ്മയും പല രാജ്യങ്ങളിൽ ഉദ്യോഗാർത്ഥം അലയുന്നതു കൊണ്ടു നാഗയ്യ മാതൃഗൃഹത്തിൽ താമസിക്കുകയാണു ചെയ്തതു്. ബാല്യത്തിൽ പല വികൃതിത്തരങ്ങളും കാട്ടുന്ന ഒരു കുസൃതിക്കൊച്ചനായിരുന്നു നാഗയ്യ. മുത്തശ്ശിക്കു് അന്നെല്ലാം പൗത്രനെ നോക്കി രക്ഷിക്കുന്നതായിരുന്നു മുഖ്യജോലി.

ഏഴു വയസ്സിൽ അദ്ദേഹത്തെ എഴുത്തിനിരുത്തി. സ്ക്കൂളിൽ ആർക്കും ശൈസാരം കൊട്ടക്കാത്ത തരത്തിലായിരുന്നു അന്നു നാഗയ്യയുടെ നില. എങ്കിലും പഠിപ്പിൽ അതിസമർത്ഥനായതു കൊണ്ടു കട്ടിക്കുറുമ്പുകൾ പുറത്തു വരാതെ തന്നെ കഴിഞ്ഞുകൂടി.

നല്ല സംഗീതജ്ഞാനമുള്ള ശർമ്മ തന്നെ പുത്രനെ സംഗീതം പഠിപ്പിച്ചു. കഥാകാലക്ഷേപത്തിലും ഫിഡിൽ വായിക്കുന്നതിലും ശർമ്മയ്ക്കു വിദ്വത്തമുണ്ടായിരുന്നു. സംസ്കൃതത്തിലും ശർമ്മ പണ്ഡിതനാണു്. അച്ഛന്റെ അടുക്കൽ നിന്നു തന്നെ സംഗീതത്തിൽ ഏകദേശജ്ഞാനവും രഘുവംശം, സാമവേദം എന്നീ മഹാകാവ്യങ്ങളിൽ സാമാന്യഅറിവും നാഗയ്യ സമ്പാദിച്ചു. പള്ളിക്കൂടങ്ങളിൽ അഭിനയിക്കുന്ന നാടകങ്ങളിൽ നാഗയ്യാ പ്രഥമഭാഗം അഭിനയിക്കപ്പെടുക സാധാരണമായിരുന്നു. പ്രഹ്ലാദൻ നാടകത്തിൽ പ്രഹ്ലാദനായി നാഗയ്യ പ്രത്യക്ഷപ്പെട്ടപ്പോൾ അന്തരീക്ഷം കരഘോഷം കൊണ്ടു മുഖരിതമാകുമത്രേ. അത്രയും നല്ല അഭിനയപാടവം ചെറുപ്പത്തിൽ തന്നെ നാഗയ്യാവിനുണ്ടായിരുന്നു. ബാലനായ പുത്രന്റെ വാസനയും ബുദ്ധിയും കണ്ട പിതാവു സന്തുഷ്ടനായി ചിറ്റൂർ സുബ്രഹ്മണ്യപിള്ള എന്ന വിദ്വാനെ സംഗീതം പഠിപ്പിക്കുവാൻ ഏർപ്പാടു ചെയ്തു. പാരമ്പര്യമായ സംഗീതജ്ഞാനം, ഒരു മഹാ വിദ്വാന്റെ ശിഷ്യത്വം, ചുററുപാടുകളിൽനിന്നും ലഭിച്ച പ്രേരണ ഇവയെല്ലാം കൊണ്ടു നാഗയ്യ ശീഘ്രത്തിൽ ഒരു നല്ല ഗായകനായിത്തീന്നു.

ഒരിക്കൽ പ്രസിദ്ധ ഗായകനായ വൃഷ്പവനം അയ്യരും, ഫിഡിൽ വിദ്വാൻ ഗോവിന്ദസ്വാമി പിള്ളയും, പുതുക്കോട്ട ദക്ഷിണാമൂർത്തിപിള്ളയും ഒരു സംഗീതക്കച്ചേരി സംബന്ധമായി ശർമ്മയുടെ അടുക്കൽ വരികയുണ്ടായി. സംഗീതത്തിൽ അഭിരുചിയുള്ള നാഗയ്യ അതിഥികളെ ആദരപൂർവ്വം ശുശ്രൂഷിക്കുവാൻ തുനിഞ്ഞു. ഏതോ ഒരു പാട്ടിന്റെ ഈരടികൾ പിറുപിറുത്തു കൊണ്ടു ശുശ്രൂഷയിൽ ശ്രദ്ധിച്ചിരുന്ന നാഗയ്യയോടു് "കുട്ടിക്കു പാടുവാൻ അറിയാമോ" എന്നു ചോദിച്ചു വൃഷ്പവനം. നാടകരംഗങ്ങളിൽ അല്പവും നാണം കൂടാതെ സ്വാഭാവികമായി നടിക്കുന്ന നാഗയ്യാ ആസമയത്തും മടി കൂടാതെ തനിക്കറിയാവുന്ന പ്രഹളാദൻ നാടകത്തിലെ ഒരു പാട്ടു പാടി. ശാരീരത്തിൽ തുളുമ്പുന്ന ലാഘവ

## വിഷയവിവരം



മുഖചിത്രം:

പ്രാതസ്നാനത്തിനു്

By Padma.

വും ശബ്ദമാധുര്യവും കണ്ട് അവിദ്വാന്മാർ മൂവരും നാഗയ്യയെ പ്രശംസിക്കുകയും ഉത്സാഹപ്പെടുത്തുകയും ചെയ്തു. അതു മുതൽ പുഷ്പവനം അയ്യരുടെ കച്ചേരി എവിടെയുണ്ടെങ്കിലും നാഗയ്യയെ അവിടെയെല്ലാം ആദ്യം കാണാമായിരുന്നു.

ചിററൂരിൽ നാലാം ക്ലാസ്സു വരെ പഠിച്ചുകഴിഞ്ഞപ്പോൾ ഉടൻ തന്നെ അടുത്തുള്ള തിരുപ്പതി ദേവസ്വം ഹൈസ്കൂളിൽ പ്രയാഗ് ദാസ്ജീ മഗന്ധു സ്കോളർഷിപ്പോടുകൂടി നാഗയ്യ ചേർന്നു പഠിക്കുവാൻ തുടങ്ങി. ബുദ്ധിമാനും ഉത്സാഹശീലനുമായ നാഗയ്യ വിദ്യാഭ്യാസത്തിൽ ഓരോ ക്ലാസ്സിലും വിജയിച്ചു എസ്. എസ്. എൽ. സി. പരീക്ഷയും നേടി.

ഹൈസ്കൂൾ പഠിപ്പു പൂർത്തിയായ ശേഷം ഉപരിപഠനത്തിനു മദിരാശി പ്രസിഡൻസി കലാലയത്തിൽ നാഗയ്യ പ്രവേശിച്ചു. കോളേജിൽ പഠിക്കുമ്പോഴും സംഗീതപരിജ്ഞാനസമ്പാദനത്തിന് അക്കാലത്തു പ്രസിദ്ധനായിരുന്ന കാഞ്ചീപുരം നായനാ പിള്ളയുടെ ശിഷ്യത്വം നാഗയ്യ സമ്പാദിച്ചു. ആഴ്ച തോറും വെള്ളിയാഴ്ച വൈകുന്നേരം മദിരാശിയിൽ നിന്നു പുറപ്പെട്ടു കാഞ്ചീപുരത്തുള്ള ഗുരുനാഥന്റെ ഭവനത്തിൽ എത്തുകയും, തിങ്കളാഴ്ച പ്രഭാതത്തിൽ കലാലയത്തിലേക്കു മടങ്ങുകയും പതിവായിരുന്നു. വളരെ ശ്രദ്ധിച്ചു പഠിച്ചിരുന്നുവെങ്കിലും ബി. എ. [illegible]പ്പിൽ അദ്ദേഹത്തിനു ഒരു പാർട്ടിൽ തോൽവിയാണുണ്ടായതു്. അതിനെത്തുടർന്നു വീണ്ടും പഠിക്കുവാൻ നിവൃത്തിയില്ലാത്ത വിധം നാഗയ്യ രോഗപീഡിതനായി.

കഠിനമായ ടൈഫോയിഡ് ജ്വരത്തിൽ നിന്നും ഒരുവിധം സുഖമായ ശേഷം വിദ്യാഭ്യാസം തുടരുവാൻ മററുള്ളവർ പ്രേരിപ്പിച്ചുവെങ്കിലും എന്തുകൊണ്ടോ അദ്ദേഹത്തിനു് അതിൽ വിസമ്മതമാണുണ്ടായതു്. വിദ്യാഭ്യാസത്തിൽനിന്നും ഗാർഹികജീവിതത്തിലേക്കു അദ്ദേഹത്തിന്റെ ശ്രദ്ധ തിരിഞ്ഞു. പുത്രന്റെ ഇംഗിതം മനസ്സിലാക്കിയ പിതാവു തിരുപ്പതിയിലുള്ള ഒരു കുലീനകുടുംബത്തിൽ നിന്നും ജെയലക്ഷ്മി എന്ന സുശീലയെ പുത്രനു കളത്രമായി തെരഞ്ഞെടുത്തു. 1927—ൽ പുഷ്പസുരഭിലമായ ഒരു കല്യാണമണ്ഡപത്തിൽ വച്ചു പിതൃമഹാന്മാരുടെ അനുഗ്രഹാശിസ്സോടു കൂടി നാഗയ്യയും ജെയലക്ഷ്മിയും തമ്മിൽ വിവാഹം നടന്നു.

മദിരാശി സംസ്ഥാനത്തിൽ പ്രധാന മന്ത്രിയായിരുന്ന മുനുസ്വാമി നായിഡുവും കൃഷ്ണരാജുവും ചിററൂരിൽ ഒരു നാടകക്കമ്പനി സ്ഥാപിച്ചു. ചിററൂർ ജില്ലാബോർഡിൽ അക്കൗണ്ടന്റ് ആയിരുന്നുവെങ്കിലും മിക്ക നാടകങ്ങളിലും നാഗയ്യ തന്നെയായിരുന്നു മുഖ്യഭാഗങ്ങ

ളിൽ പങ്കെടുത്തിരുന്നതു്. കബീർ ദാസ് നാടകത്തിൽ കഥാനായകനായി പ്രത്യക്ഷപ്പെട്ടിരുന്ന നാഗയ്യ കാണികളുടെ ഹൃദയത്തിൽ നിരന്തരമായ സ്ഥാനം കരസ്ഥമാക്കിയിരുന്നു. ക്രിസ്തുമസ് ഒഴിവുകാലങ്ങളിൽ നാടകക്കമ്പനി മദിരാശിക്കു വരികയും പല നാടകങ്ങൾ നടത്തുകയും ചെയ്തു. പ്രസ്തുത നാടകങ്ങളിൽ നാഗയ്യയുടെ ഭാഗത്തിനു് ഹൃദയംഗമമായ സ്വീകരണമാണുണ്ടായിരുന്നതു്.

നാഗയ്യയുടെ സംഗീതപാണ്ഡിത്യത്തിനു ദൃക്സാക്ഷികളായിത്തീർന്ന "ഹിസ് മാസ്റ്റേഴ് വായ്സ്" കമ്പനിക്കാർ അദ്ദേഹത്തെ സമീപിക്കുകയും തൽഫലമായി 1932-ൽ നാഗയ്യയുടെ മധുരഗാനം മുദ്രണം ചെയ്യപ്പെടുകയും ചെയ്തു. പ്രാണനു തുല്യമായ തന്റെ പ്രേയസിയുമായി ആദർശജീവിതം നയിച്ചിരുന്ന നാഗയ്യയുടെ ജീവിതമാർഗ്ഗത്തിൽ വിധി അതിന്റെ വിപരീതരഥം ഉഗ്രമായിത്തെളിച്ചു. ജീവനിൽ നിന്നു ജീവനെ രട്ടി മാറുന്ന പോലെ മൃത്യുവിന്റെ ഭയങ്കരസ്പർശം ആ സതീരത്നത്തിന്റെ മേൽ പതിച്ചു. ജീവിതാഭിലാഷത്തിന്റെ ചിഹ്നമായി ആ തരുണി ഭർത്തൃജീവിതത്തിന്റെ വാർഷികപ്പതിപ്പായ ഒരു കൊച്ചുകുഞ്ഞിനെ ഭർത്താവിൽ നിക്ഷേപിച്ചിട്ടു എന്നെന്നേക്കുമായി വിസ്മൃതിയിലാണ്ടു.

കാലചക്രത്തിന്റെ ഗതി മാറി. ജീവിതസഖിയുടെ വേർപാടിൽ നിന്നും ഹൃദയത്തെ വീണ്ടെടുത്ത നാഗയ്യാവിനു മൂന്നാമത്തെ കൊല്ലത്തിൽ പുത്രിയെയും എന്നേക്കുമായി പിരിയേണ്ടിവന്നു. ആപത്തുമൂലം മനസ്സൊടിഞ്ഞ നാഗയ്യായുടെ ആശയും ആനന്ദവും ആ കൊച്ചുമാത്രമായിരുന്നു. ദുഃഖിതനായ നാഗയ്യയെ ഉററ ബന്ധുക്കൾ ആശ്വാസപ്പെടുത്തി, മറുവിവാഹത്തിനു് ഏർപ്പാടു ചെയ്തു. ഗിരിജാ എന്ന യുവതിയെ വീണ്ടും അദ്ദേഹം വേളി കഴിച്ചു. പക്ഷേ ആ സുഖജീവിതവും അധികകാലം നീണ്ടുനിന്നില്ല. മധുവിധുവിന്റെ മനോഹരത മങ്ങിക്കഴിയുന്നതിനുമുമ്പ് അവളേയും അന്തകൻ അപഹരിച്ചു. മരണത്തിന്റെ അട്ടഹാസം എങ്ങും മാറ്റൊലിക്കൊണ്ടു. നാഗയ്യയുടെ വന്ദ്യപിതാവും അതേസമയത്തു് കാലധർമ്മം പ്രാപിച്ചു.



ഭയങ്കരമരണത്തിന്റെ ഘോരനൃത്തം ആ കുടുംബത്തെ അലങ്കോലപ്പെടുത്തുകയും അദ്ദേഹത്തെ നിരാശനാക്കിത്തീർക്കുകയും ചെയ്തു. ആശിക്കുവാനും, സ്നേഹിക്കുവാനും, പ്രവൃത്തിക്കുവാനും, ഒന്നുമില്ല; എല്ലാം വെറും ശൂന്യം. ഈ സമയത്താണു് ജീവിതം വെറും നാടകമാണെന്ന നിഗമനത്തിലേയ്ക്കു നാഗയ്യ എത്തിച്ചേർന്നതു്. ആത്മശാന്തിക്കുവേണ്ടി, തീർത്ഥാടനങ്ങളിൽ കാലം കഴിക്കുവാൻ നാഗയ്യ ഒരുങ്ങി പുറപ്പെട്ടു. തിരുപ്പതിയിൽ കുറച്ചു ദിവസങ്ങൾ താമസിച്ച ശേഷം സഞ്ചാരിയായിത്തന്നെ അദ്ദേഹം മദിരാശിയിലെത്തി.

ജീവിക്കണം. ലോകമര്യാദയനുസരിച്ചു് എന്തെങ്കിലും ന്യായമായ കാര്യങ്ങളിൽ ഏർപ്പെടണം. അതാണു് മനുഷ്യസമുദായം വിധിച്ചിട്ടുള്ള ധർമ്മം. അതിന്റെ മുമ്പിൽ ചോദ്യം വരുന്നതു് അവിവേകമാണു്. ഈ വക ധർമ്മങ്ങളെ മുൻനിർത്തി അദ്ദേഹം ജീവിക്കുവാൻ വേണ്ടി മാത്രം എച്ച്. എം. വി. നാടകസെററിൽ പങ്കെടുത്തു. ഭാഗ്യത്തിന്റെ ചില ഉറവുകൾ കണ്ടു തുടങ്ങി. പിതാവിന്റെ മരണക്കുറിയിലുള്ള (ഇൻഷൂറൻസ്) ഒരു വമ്പിച്ച തുക മദിരാശിയിൽ വെച്ചു് അദ്ദേഹത്തിനു ലഭിച്ചു.

"കപടലോകത്തിലാത്മാർത്ഥമായൊരു
ഹൃദയമുണ്ടായതാണെൻ പരാജയം"

എന്ന ചങ്ങമ്പുഴവാക്യം നാഗയ്യയുടെ ജീവിതത്തിൽ ആവർത്തിക്കപ്പെട്ടു. ഒരു വമ്പിച്ച തുകയോടു കൂടി 'സർദാർ ഭവനി'ൽ താമസിക്കുന്ന നാഗയ്യയെ സിനിമാവ്യവസായത്തിന്റെ പേരിൽ ചൂഷണം ചെയ്യുവാൻ ഒരു വഞ്ചകൻ അടുത്തു കൂടി. പണം എളുപ്പത്തിലും ധാരാളമായും സമ്പാദിക്കാമെന്നു് വ്യാമോഹിപ്പിച്ചു് 1936-ൽ ചെററ്പെററിൽ ഒരു ഫിലിം കമ്പനി സ്ഥാപിച്ചു. നാഗയ്യയുടെ തുക അവസാനിക്കുന്നതുവരെ ആ വിരുതനും പതിഞ്ഞു കൂടി. പണമെല്ലാം കഴിഞ്ഞു കാര്യം നടക്കാതായപ്പോൾ ആ സഹായിയും അപ്ര

ത്യക്ഷനായി, പോകുമ്പോഴും സിലോണിൽനിന്നു് നിധി ഇങ്ങോട്ടു കയററി അയയ്ക്കാം എന്നു പ്രസംഗിച്ചുവത്രെ. പക്ഷെ നിഷ്കളങ്കഹൃദയനായ നാഗപ്പു പണം നഷ്ടപ്പെട്ടതിനേക്കുറിച്ചല്ല ഖേദിച്ചതു്. താൻ ദുർവ്യയം ചെയ്തു ഇരുപതിനായിരത്തിലധികം സംഖ്യയിൽ തന്റെ സഹോദരനും അവകാശമില്ലേ! സഹോദരദ്രോഹമല്ലേ താൻ ചെയ്തതു്, എന്നതായിരുന്നു അദ്ദേഹത്തിനു അസഹ്യമായ വേദന. എങ്ങിനെയെങ്കിലും നഷ്ടപ്പെട്ട സംഖ്യ വീണ്ടെടുക്കാതെ രാജ്യത്തേയ്ക്കു മടങ്ങുകയില്ലെന്നുള്ള പ്രതിജ്ഞയോടുകൂടി നങ്കംപാക്കത്തിൽ ഒരു ചെറിയ വീടു വാങ്ങി അദ്ദേഹം താമസം തുടങ്ങി.

എന്തെല്ലാം പ്രതീക്ഷകളോടും സ്വപ്നങ്ങളോടും കൂടിയാണു് അദ്ദേഹം പുറപ്പെട്ടതു്. ഇരുപതിനായിരം കാലക്രമത്തിൽ രണ്ടു ലക്ഷമാകുമെന്നും, രണ്ടു ലക്ഷം രണ്ടു കോടിയായി പരിണമിക്കുമെന്നും ഒരുപക്ഷെ വിചാരിച്ചിട്ടുണ്ടാകാം. പക്ഷെ ഇന്നു് താൻ നിർദ്ധനനാണു്, സഹായിക്കുവാൻ എങ്ങും ആരേയും കാണുന്നില്ല. കൈവശമുണ്ടായിരുന്ന ഒരു വമ്പിച്ച തുക നഷ്ടപ്പെട്ടു. പരിശ്രമത്തിൽ ആദ്യത്തെ കവാടം തന്നെ കൊട്ടിഅടയ്ക്കപ്പെട്ടു കഴിഞ്ഞിരിക്കയാണു്.

കുടുംബത്തേയ്ക്കു് ഏകമാർഗ്ഗമായിരുന്ന പിതൃസ്വത്താണു് താൻ കളഞ്ഞു കളിച്ചതു്. വൃദ്ധമാതാവിന്റെ മുഖത്തു നോക്കുവാൻ എന്തർഹതയാണുള്ളതു്. എന്നീ വിചാരങ്ങൾ അദ്ദേഹത്തെ വളരെയധികം വേദനപ്പെടുത്തി. കൈയിൽ ഒരു കാശുപോലും ഇല്ല. മററുള്ളവരോടു ചോദിക്കുവാനും അദ്ദേഹത്തിന്റെ മനസ്സിണങ്ങിയില്ല. 'ദാരിദ്ര്യം' അനുഭവിച്ചുതീർക്കുവാൻ തന്നെ ഉറച്ചു. പച്ചവെള്ളം മാത്രം കുടിച്ചു് പത്തിലധികം ദിവസം അദ്ദേഹം കഴിച്ചുകൂട്ടി. വിദ്യാഭ്യാസമുണ്ടു് പല വകുപ്പുകളിലും ജോലിചെയ്തു പരിശീലനം സിദ്ധിച്ചിട്ടുണ്ടു്. സംഗീതമറിയാം പക്ഷെ കാശില്ല, അതുകൊണ്ടു മാത്രം അദ്ദേഹം ഏകാന്തതയ്യി

ൽ വിശ്രമിക്കേണ്ടിവന്നു. കാലം അതിന്റെ കടപ്പാട് തീർത്തതായിരിക്കാം.

ഒരുത്തന്റെ വാക്കുകൾ എത്രത്തോളം ഹൃദയംഗമമായി പുറത്തുവരുന്നുവോ അത്രയും അതിനു മറ്റുള്ളവരെ വശീകരിക്കുവാനും നിയന്ത്രിക്കുവാനും ശക്തിയുണ്ടെന്നാണ് ഒരു മനഃശാസ്ത്രവിദഗ്ദ്ധൻ പറയുന്നത്. ശ്രോതാക്കളിൽക്കാണുന്ന ചലനാത്മകപരിവർത്തനങ്ങൾക്കു കാരണക്കാരൻ പ്രാസംഗികനാണെന്നുള്ളത് നാം സാധാരണ കണ്ടുവരാറുള്ളതാണല്ലോ? ഹൃദയത്തിന്റെ അദൃശ്യമായ ശക്തിവിശേഷം മറ്റുള്ള ഹൃദയങ്ങളിലും വ്യാപിക്കുന്നു, അതിൽനിന്നും മഹത്തായ പല നേട്ടങ്ങളും ഉണ്ടാകുന്നു. ഏകാന്തമായ അന്തരീക്ഷം നാഗയ്യയുടെ ഹൃദയത്തിൽ ദുഃഖിതമായ പല വികാരങ്ങളെക്കോരിച്ചൊരിഞ്ഞു.

ആശയുടേയും അഭിലാഷത്തിന്റേയും നിശ്വാസങ്ങൾ അമൃതിന്റെ മാധുര്യം നിറഞ്ഞ ശോകഗാനങ്ങളായി പ്രവഹിച്ചു തന്റെ വീട്ടിലിരുന്ന് അദ്ദേഹം പാടുവാൻ തുടങ്ങി. ഹൃദയത്തിന്റെ പകർപ്പായ ആ ഗാനങ്ങൾക്ക് അമാനുഷ്യമായ ഒരു ശക്തിയുണ്ട്.

ഒരു ദിവസം ഏതോ ആവശ്യാർത്ഥം നുങ്കപാക്കത്തിലെത്തിയ ഹട്ച്ചിൻസ് കമ്പനി ഉടമസ്ഥനായ അച്ചുതനായഡു, സുപരിചിതമായ ആ ഗാനമാധുരികേട്ട് ആരാണെന്ന് അന്വേഷിച്ചു. അപ്പോഴാണ് തന്റെ സ്നേഹിതനായ നാഗയ്യ അവിടെ താമസിക്കുന്നുവെന്ന് അദ്ദേഹമറിഞ്ഞത്. നാഗയ്യയെയല്ല, അതിനു പകരം കുഴിഞ്ഞ കണ്ണും ഒട്ടിയ കവിളുമായി അശക്തനായി നിൽക്കുന്ന ഒരു മനുഷ്യനാണ് അച്ചുതനായഡുവിന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടത്. സ്നേഹിതന്റെ സ്ഥിതികണ്ട് അദ്ദേഹത്തിന്റെ ഹൃദയം തകർന്നു. സുഖജീവിതവുമായി മാത്രം കഴിഞ്ഞുകൂടിയ ഉയർന്ന കുടുംബത്തിലെ അംഗമായ തന്റെ സ്നേഹിതൻ ഇന്ന് കടുത്ത ദാരിദ്ര്യത്തിന്റെ പ്രതിനിധിയാണെന്നു കണ്ടപ്പോൾ അദ്ദേഹം പൊട്ടിക്കരഞ്ഞു. ഉടൻതന്നെ നാഗയ്യക്കു വേണ്ട എല്ലാ സൌകര്യങ്ങളും അദ്ദേഹം ചെയ്തുകൊടുത്തു്, പലവിധത്തിലും സഹായിക്കുകയും ചെയ്തു.

ഇരുളിൽനിന്നും നാഗയ്യ വെളിച്ചത്തിലേക്കു നീങ്ങി ജീവിതമാർഗ്ഗങ്ങൾ പുതിയ പ്രകാശത്തിൽ മിന്നിത്തുടങ്ങി. നാഗയ്യയുടെ അടുത്ത സുഹൃത്തായ ബി. എൻ. റെഡ്ഡി, ഡയറക്ടർ എച്ച്. എം. റെഡ്ഡിയുടേയും പി. കന്നാംബയുടേയും സഹകരണത്തോടു കൂടി ചിത്രനിർമ്മാണം തുടങ്ങി. രോഹിണി പിക്ചേഴ്സിന്റെ പ്രഥമചിത്രമായ ഗൃഹലക്ഷ്മിയിൽ നാഗയ്യക്കു മുഖ്യമായ ഒരു ഭാഗം നൽകപ്പെട്ടു. 1937-ൽ പുറത്തുവന്ന ഗൃഹലക്ഷ്മിയിൽ കന്നാംബയും കാഞ്ചനമാലയും നാഗയ്യയുമായിരുന്നു മുഖ്യന്മാർ. ചരിത്രത്തിന്റെ സംവിധായകൻ എച്ച്. എം. റെഡ്ഡിയായിരുന്നു.

ഗൃഹലക്ഷ്മിയുടെ വിജയം, സ്വന്തമായി ഒരു കമ്പനി സ്ഥാപിക്കുവാൻ ബി. എൻ. റെഡ്ഡിയെ ഉത്സാഹിപ്പിക്കുകയും ധൈര്യപ്പെടുത്തുകയും ചെയ്തു. ബി. എൻ. റെഡ്ഡി വാഹിനി പിക്ചേഴ്സ് എന്ന സ്ഥാപനം ആരംഭിക്കുകയും, നാഗയ്യ മുഖ്യഭാഗത്തിൽ അഭിനയിച്ച വന്ദേമാതരം എന്ന ചിത്രം പ്രദർശിപ്പിക്കപ്പെടുകയും ചെയ്തു. പ്രസ്തുത ചിത്രം പല പരിവർത്തനങ്ങളും സൃഷ്ടിച്ചു. ധാരാളം പണവും പേരും സമ്പാദിച്ചു. വാഹിനിയുടെ മറ്റു ചിത്രങ്ങളിലും നാഗയ്യയാണു പ്രധാനഭാഗത്തിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ളത്. സുമംഗലി, ദേവത, ഭക്തപോതന, സ്വർഗ്ഗസീമ, യോഗിവേമന എന്നീ ചിത്രങ്ങളെല്ലാം തെന്നിന്ത്യയിലെ വിജയദീപങ്ങളാണ്.

വാഹിനി പിക്ചേഴ്സല്ലാതെ വിശ്വമോഹിനി (തെലുങ്ക്) അശോക് കുമാർ എന്നീ മറ്റു കമ്പനി ചിത്രങ്ങളിലും അദ്ദേഹം അഭിനയിച്ചിട്ടുണ്ട്. അശോക് കുമാർ നാഗയ്യക്ക് ആദ്യത്തെ തമിഴ് ചിത്രമാണെങ്കിലും അദ്ദേഹത്തിന്റെ അഭിനയം പലരേയും ആകർഷിക്കുകയാണുണ്ടായത്.

1942-ൽ നാരായണറെഡ്ഡിയും നാഗയ്യയും കൂടി രേണുകാ ഫിലിംസ് എന്ന കമ്പനി സ്ഥാപിച്ചു. 42 മുതൽ 46 വരെ നാലു കൊല്ലത്തിൽ ഭാഗ്യലക്ഷ്മി, ത്യാഗയ്യ എന്നീ രണ്ടു ചിത്രങ്ങളാണു പൂർത്തിയാക്കപ്പെട്ടത്. ത്യാഗയ്യയുടെ സംവിധായകനും നാഗയ്യയായിരുന്നു. പ്രസ്തുത ചിത്രം നല്ല പേരും പണവും സമ്പാദിച്ചു. പക്ഷെ സ്വന്തം കമ്പനിയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ അഭിപ്രായം ജീവിതത്തിൽ ചെയ്തിട്ടുള്ള ഏറ്റവും വലിയ അപരാധം എന്നുള്ളതാണ്.

നാഗയ്യ അഭിനയിച്ചിട്ടുള്ള മീരാ, ചെഞ്ചുലക്ഷ്മി എന്നീ ചിത്രങ്ങളിൽ നിർമ്മാതാക്കൾ അദ്ദേഹത്തെ മെയ്ക്കപ്പിൽ നശിപ്പിക്കുകയാണുണ്ടായത്. മറ്റു ചിത്രങ്ങളായ ഭക്തജന, ചക്രധാരി, നവജീവനം എന്നിവയിലും നാഗയ്യ സ്വാഭാവികമായിത്തന്നെ അഭിനയിച്ചിട്ടുണ്ട്. ജെമിനിയുടെ ചക്രധാരിയിൽ നാഗയ്യയുടെ അഭിനയം ഹൃദയസ്പൃക്കായതാണ്.

സുപ്രസിദ്ധനായ വിക്ടർ ഹ്യൂഗോവിന്റെ അനുഗൃഹീതതൂലിക സൃഷ്ടിച്ച കഥാപാത്രമാണല്ലോ ജീൻവാൽജീൻ. ലോകത്തിന്റെ പൈശാചികസ്വഭാവത്തെയും സാമൂഹ്യഘടനയിൽ മുഴച്ചുനിൽക്കുന്ന ഉച്ചനീചത്വങ്ങളെയും അറിയാത്ത

നിഷ്കളങ്കഹൃദയനാണ് അവൻ. ആധുനികലോകത്തിൽ മനുഷ്യത്വത്തെ തിട്ടപ്പെടുത്തുവാൻ മാനദണ്ഡമായി സ്വീകരിക്കുന്ന ആഡംബരവും ആഭിജാത്യവും ഇല്ലാത്തവനാണവൻ. മനുഷ്യപ്രയത്നത്തിന്റെ വിയർപ്പുകണങ്ങളാണ് കുന്നുകൂടിക്കിടക്കുന്ന ലോകസമ്പത്തിന്റെ അടിസ്ഥാനം എന്ന ഉത്തമവിശ്വാസിയാണവൻ. ഇത്തരം മഹത്തായ ഒരു ഭാഗമേററ് അഭിനയിക്കുവാൻ പക്ഷിരാജ്സ് ഫിലിംസുകാർ നാഗയ്യയെയാണ് തെരഞ്ഞെടുത്തത്. പക്ഷെ എനിക്കതിൽ അത്ഭുതം തോന്നുന്നില്ല. നാഗയ്യ മാത്രമല്ലാതെ തെന്നിന്ത്യയിൽ—അല്ല ഇന്ത്യയിൽ മുഴുവനും തന്നെ മററാരെക്കൊണ്ടും അത്രയും തന്മയത്വത്തോടുകൂടി, കഥയിൽ വരുന്ന പാത്രങ്ങളുടെ വികാരങ്ങളിൽ ഇണങ്ങിച്ചേർന്ന് അഭിനയിക്കുവാൻ സാദ്ധ്യമല്ല.

കടുത്ത ദാരിദ്ര്യം മൂലം വിശപ്പിന്റെ തള്ളേററു തളർന്നുകിടക്കുന്ന കൊച്ചുകുട്ടികളെ രക്ഷിക്കുവാൻ നിസ്സാരമായ കുറച്ചു ഭക്ഷണപദാർത്ഥങ്ങൾ മോഷ്ടിച്ച കന്ദനെ സാമൂഹ്യനീതി, കളവു തൊഴിലായി സ്വീകരിച്ച ഭയങ്കര കള്ളനാണെന്നു മുദ്രകുത്തി. മനുഷ്യനായി ജയിലിലേക്കു ചെന്ന കന്ദൻ മൃഗമായാണു പുറത്തുവരുന്നത്. എന്നിട്ടും നിർദ്ദയമായ—നീചമായ സാമൂഹ്യനിയമം അവനെ അടുപ്പിക്കുവാൻ മനസ്സില്ലാതെ പുറംതള്ളി. മനുഷ്യത്വത്തിന്റെ പ്രവാചകനായ ഒരു ഉത്തമസാധുവിന്റെ സഹായംകൊണ്ട് അവൻ വീണ്ടും മനുഷ്യനായിത്തീർന്നു. പണക്കാരനായി. സമ്പൽസമൃദ്ധിയുടെ അധിപനായ ദയാളനെ കന്ദനാണെന്നറിയാത്ത ജനത അതിയായി സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്തു. അങ്ങിനെ മനുഷ്യവംശത്തിന്റെ മൌലികകടമകളെ, ക്രൂരമായ സമുദായത്തിന്റെ മുമ്പിൽ നിരത്തിവയ്ക്കുകയാണ് കന്ദന്റെ ചരിത്രം ചെയ്തിട്ടുള്ളത്. ജിൻ വാൽജീനെപ്പോലെ— കന്ദനെപ്പോലെ—നാഗയ്യ കട്ടിട്ടില്ലെന്നല്ലാതെ മററു കാര്യങ്ങളിലും കടമകളിലും യഥാർത്ഥജീവിതത്തിൽ അദ്ദേഹം കന്ദൻ തന്നെയാണ്. വ്യക്തിപരമായ ജീവിതത്തിന്റെ വികാരങ്ങളാണ് നാഗയ്യ നടിച്ച കന്ദനിൽ വ്യാപരിക്കുന്നത്.

എം. ആർ. എ. പ്രൊഡക്ഷൻസിന്റെ 'കുമ്പരിമുല്ല' എന്ന ചിത്രത്തിൽ കഥാനായകനും അതിന്റെ സംവിധായകനും നാഗയ്യയാണ്. ഇതുകൂടാതെ "ഇതാ പ്രപഞ്ചം" എന്നൊരു ചിത്രം തമിഴിലും തെലുങ്കിലും അദ്ദേഹം സ്വന്തമായി നിർമ്മിക്കുവാൻ തീർച്ചയാക്കിയിരിക്കുന്നു. അതിന്റെ കഥ അദ്ദേഹംതന്നെ എഴുതിയിട്ടുള്ളതാണ്. നാഗയ്യ തികഞ്ഞ ഗുണവിശേഷമുള്ള നടനാണ്. അദ്ദേഹത്തിന്റെ അഭിനയത്തെക്കുറിച്ച് എത്രയെഴുതിയാലും അത് അമിതമാവുകയില്ല. മോഡേൺ തിയേററേഴ്സിൽ ഒരു ചിത്രത്തിനും അദ്ദേഹം കരാറുചെയ്തിട്ടുണ്ട്.

നാഗയ്യയുടെ സംഗീതം ശ്രവണമധുരമല്ല, വികാരനിർഭരമാണ്. കേൾക്കുന്നവരെ ആകർഷിക്കുകയും അലിയിക്കുകയും ചെയ്യുന്നു. നാഗയ്യ നിസ്വാർത്ഥനും തറവാടിത്വമുള്ള മാന്യനുമാണ്. ആഡംബരമില്ലാത്ത എളിയ ജീവിതമാണ് അദ്ദേഹം ഇഷ്ടപ്പെടുന്നതും നയിക്കുന്നതും. മററുള്ളവരുടെ മനസ്സിൽ തറയ്ക്കുന്ന വാക്കുകൾ ഒരുകാലത്തും അദ്ദേഹം പറയുകയില്ല. പരിചിതരേയും അപരിചിതരേയും ഒന്നിച്ചിരുത്തി ഒരേവിധത്തിൽ അദ്ദേഹം സ്വീകരിക്കുകയും പെരുമാറുകയും ചെയ്യുന്നു. കച്ചവടത്തിലുള്ള കപടം അദ്ദേഹത്തിനറിഞ്ഞുകൂടാ. അതുകൊണ്ടു മാത്രം പല പ്രാവശ്യവും വളരെയധികം പണം അദ്ദേഹത്തിനു നഷ്ടപ്പെട്ടിട്ടുണ്ട്. ഒരു ഉയർന്ന പൊതുപ്രവർത്തകനാണ് നാഗയ്യ. അദ്ദേഹത്തിന്റെ പരിശ്രമമാണ് മദിരാശിയിൽ മാമ്പലത്തിലുള്ള വാണിമഹൽ.

1950-ൽ തെലുങ്കുനടന്മാരിൽ പ്രഥമസമ്മാനത്തിന് അർഹനായതും നാഗയ്യയാണെന്നുള്ളതു പ്രസിദ്ധമാണ്. നാഗയ്യാവിന് അഞ്ചു സഹോദരന്മാരും മൂന്നു സഹോദരിമാരും ഉണ്ടായിരുന്നുവെങ്കിലും സുബ്രഹ്മണ്യമെന്ന ഒരു അനുജനും രണ്ടു സഹോദരിമാരും മാത്രമേ ജീവിച്ചിരിപ്പുള്ളു. മാതാവ് നാഗയ്യയൊരുമിച്ചുതന്നെ താമസിക്കുന്നുണ്ട്. 1941-ൽ ജെയ എന്ന സ്ത്രീയും നാഗയ്യയും തമ്മിൽ പ്രേമവിവാഹം നടന്നു. തെലുങ്ക്, തമിഴ്, ഇംഗ്ലീഷ്, ഹിന്ദി, കർണ്ണാടകം എന്നീ ഭാഷകളിൽ നാഗയ്യക്കു നല്ല പാണ്ഡിത്യമുണ്ട്. ഹോക്കിയും ടെന്നീസുമാണ് അദ്ദേഹം ഇഷ്ടപ്പെടുന്ന കളികൾ. മുരുകനും സായ്ബാബയും അദ്ദേഹത്തിന്റെ ഇഷ്ടദൈവങ്ങളാണ്.

നല്ല നടന്മാരെ പ്രോത്സാഹിപ്പിക്കുകയും സന്ദർഭോചിതമായി അവരെ ഉപയോഗിക്കുകയും ചെയ്യാത്ത പല നിർമ്മാതാക്കളും സംവിധായകന്മാരുമുണ്ട്. ആദ്യം യുദ്ധത്തിനു മുമ്പ് ഏററവും നല്ല അരി മാത്രം ഊണുകഴിക്കുവാൻ ഉപയോഗിച്ചിരുന്ന നാമാണല്ലോ ഇപ്പോൾ റേഷൻ കിട്ടുന്ന "പുഴുക്കലരിയും" ഭക്ഷിക്കുന്നത്. അതു മനസ്സിലാക്കിയ നിർമ്മാതാക്കൾ ആഭാസചിത്രങ്ങളുംമററും വലിച്ചുനീട്ടുവാൻ തുടങ്ങിയിരിക്കുന്നു. പക്ഷെ കാണികളെ ഇത്തരത്തിൽ വഞ്ചിക്കരുതെന്നും വിദ്യാഭ്യാസപരമായിരിക്കണം ചിത്രങ്ങൾ നിർമ്മിക്കപ്പെടുന്നതെന്നുമാണ് നാഗയ്യ അഭിപ്രായപ്പെടുന്നത്. ലളിത

കലകളെ പോഷിപ്പിക്കുവാൻ ഒരു സർവ്വകലാശാല യുണ്ടായിരിക്കണം, ചലച്ചിത്രം ജനതയെ തട്ടിയുണർത്തുന്നതും പഠിപ്പിക്കുന്നതുമായിരിക്കണം, എന്നാൽ മാത്രമേ രാജ്യത്തിനു ശ്രേയസ്സും വളരുന്ന തലമുറകൾക്കു ഭാവിയുമുണ്ടായിരിക്കയുള്ളൂ എന്ന ദൃഢവിശ്വാസിയാണ് നാഗയ്യ.

തെന്നിന്ത്യൻ ചിത്രവേദിയിലേയ്ക്കു കിട്ടിയിട്ടുള്ള ഒരു അനർഘസമ്പത്താണു നാഗയ്യ. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ സ്വീകരിക്കുന്ന സ്ഥാപനങ്ങൾ രാജ്യത്തെ ഉദ്ധരിക്കുവാനും മനുഷ്യസമുദായത്തിനു സേവനം ചെയ്യുവാനുമുള്ള മാതൃകാസ്ഥാപനങ്ങളായിത്തീരുമെന്നു നിസ്സംശയം പറയാം.

"വൈഷ്ണവ ജനതോ" എന്ന ഗീതത്തിന്റെ പര്യായമാണ് നാഗയ്യ. അദ്ദേഹത്തിൽ അത്തരം ഉത്തമഗുണങ്ങൾ ഒളിഞ്ഞുകിടക്കുന്നു. സ്വശക്തിയിൽ തികച്ചും വിശ്വാസമുള്ള ആത്മവിശ്വാസിയായ നാഗയ്യയുടെ സേവനത്തിലാണ് ഭാവിയിലെ കലാക്ഷേമം കുടികൊള്ളുന്നത്.

—0—

# ലേശം വിശ്രമം

കുട്ടപ്പൻ ഒരു ഇംഗ്ലീഷ് സിനിമ കാണുവാൻ തീർച്ചപ്പെടുത്തി. കഥയൊന്നും മനസ്സിലായില്ലെങ്കിലും ഒരു രംഗം തുടങ്ങിയപ്പോൾ അയാൾക്കു രസം പിടിച്ചു. കുറെ യുവതികൾ ഒരു റെയിൽവേപ്പാതയുടെ സമീപത്ത് കുളിക്കാൻ ഭാവിക്കയാണ് ആ വെള്ളക്കാരികൾ തൊപ്പിയെടുത്തു താഴെ വച്ചു. ചെരിപ്പുകൾ അഴിച്ചു. അവരുടെ പുറം കുപ്പായവും ഊരി. പിന്നത്തെ രംഗം കാണുവാൻ കുട്ടപ്പൻ അക്ഷമനായിരുന്നു. അപ്പോൾ ഒരു ട്രെയിൻ അതിലെ കടന്നുപോയി. ട്രെയിനിന്റെ മറവുകൊണ്ട് പെൺകുട്ടികളെ കാണാൻ പാടില്ലാതായി. വല്ലവിധത്തിലും ട്രെയിൻ എത്രയുംവേഗം കടന്നുപോയാൽമതിയെന്ന് കുട്ടപ്പൻ ആഗ്രഹിച്ചു. ട്രെയിൻ കടന്നുപോയി. പക്ഷെ, അപ്പോഴേയ്ക്കു പെൺകുട്ടികൾ കുളിക്കുവാൻവേണ്ടി മറ്റൊരു വസ്ത്രം അണിഞ്ഞുകഴിഞ്ഞിരുന്നു.

മാററിനി കാണാൻപോയ കുട്ടപ്പൻ ഫസ്റ്റ്ഷോകഴിഞ്ഞിട്ടും സിനിമാതീയേററിൽനിന്ന് ഇറങ്ങിപ്പോയില്ല. അപ്പോൾ പരിചയക്കാരനായ ഒരു ശിപായികടന്നു വന്നു. കുട്ടപ്പാ വീട്ടിൽ പോകേണ്ടേ? രണ്ടു ഷോ കണ്ടിട്ടും മതിയായില്ലേ?"

കുട്ടപ്പൻ "ഒരു ശകലം കൂടികാണാനുണ്ട്. ആ ട്രെയിൻ അടുത്ത ഷോയിലെങ്കിലും രണ്ടു മിനിററു ലെയിററായാൽ എന്റെ കാര്യം സാധിക്കും"

—0—

# രാഷ്ട്രസംവിധാനത്തിൽ സ്ത്രീകളുടെ പങ്കു്

ഡോ. കമലാരാമയ്യർ എം. ബി. ബി. എസ്.

രാഷ്ട്രനിർമ്മാണത്തിൽ സ്ത്രീകൾക്കുള്ള സ്ഥാനം എന്താണെന്നുള്ളതു ഇന്നൊരു ചിന്താവിഷയംതന്നെയാണു്. പ്രപഞ്ചത്തിന്റെ സൃഷ്ടിയിലും സംരക്ഷണത്തിലും സ്ത്രീകൾക്കുള്ള പങ്കു് നിസ്സാരമല്ല. ലോകത്തെയാകമാനം ഭദ്രമായി നിലനിറുത്തുവാൻ ശക്തയായ സ്ത്രീക്കു് രാഷ്ട്രനിർമ്മാണത്തിൽ പ്രധാനവും വിലയേറിയതുമായ സ്ഥാനമുണ്ടെന്നു നിസ്സംശയം പറയാവുന്നതാണു്. സ്ത്രീകളുടെ അജ്ഞതയും ജാതിവ്യവസ്ഥയുംകൊണ്ടു് ഭാരതം അധഃപതിച്ചു പോയിരിക്കുന്നു എന്നു അമ്പതിൽപരം വർഷങ്ങൾക്കു മുമ്പു് സ്വാമി വിവേകാനന്ദൻ പ്രഖ്യാപിച്ചിട്ടുണ്ടു്.

അതിനാൽ സ്ത്രീകളെ വിദ്യാസമ്പന്നകളും സ്വാതന്ത്ര്യകളുമാക്കി മാന്യമായ സഹധർമ്മണീപദത്തിൽ പ്രതിഷ്ഠിക്കുകയും അവശരും അധഃകൃതരുമായി തള്ളപ്പെട്ടിരിക്കുന്ന ഭൂരിപക്ഷം ജനതതിയെ തട്ടിയുണർത്തി ആത്മാഭിമാനമുള്ള പൌരന്മാരാക്കി തീർക്കുകയും ചെയ്യേണ്ടതു സമുദായ പരിഷ്കാരത്തിന്റെ പ്രഥമ പടിയായി തീർന്നിരിക്കുന്നു. കേരളം സന്ദർശിച്ച സ്വാമി വിവേകാനന്ദൻ ഇവിടത്തെ സംസ്കാരസമ്പന്നരായ സ്ത്രീപുരുഷന്മാരെ സാഭിമാനം പ്രശംസിക്കവേ അവരുടെ അയിത്താചാരത്തെ വീക്ഷിച്ചു് പരിതപിക്കുകയും തനിക്കു കേരളം ഒരു ഭ്രാന്താലയം പോലെ തോന്നുന്നതായി അഭിപ്രായപ്പെടുകയും ചെയ്തു.

ജനതതിയുടെ ഏറിയ ഭാഗം ഉൾക്കൊള്ളുന്ന സ്ത്രീജനങ്ങൾകൂടി സ്വതന്ത്രരായി സഹകരിച്ചാൽമാത്രമേ നാനാമുഖങ്ങളായ മാർഗ്ഗങ്ങളിലൂടെ രാഷ്ട്രം കെട്ടിപ്പടുക്കുവാനുള്ള ശ്രമം സഫലമാവൂ; അഥവാ പരിപൂർണ്ണമാവൂ.

ഏതെല്ലാം രീതിയിൽ സ്ത്രീകൾക്കു രാഷ്ട്രനിർമ്മാണത്തിൽ സഹകരിക്കുവാൻ സാധിക്കും എന്നുള്ള അടുത്ത പ്രശ്നത്തെ പരാമർശിക്കാം. ആദിമകാലത്തുതന്നെ



ആദാം തന്റെ വാരിയെല്ലിൽ നിന്നു ജനിപ്പിച്ച ഹവ്വായെയും, ശിവൻ തന്റെ നെററിയിൽ നിന്നും ഉത്ഭവിപ്പിച്ച ശക്തിയെയും തങ്ങളുടെ സഹധർമ്മചാരിണികളായി ഗണിച്ചിരുന്നതായിട്ടാണു കാണുന്നതു്. "ദമ്പതി" എന്നു നാമകരണം ചെയ്യപ്പെട്ട സ്ത്രീപുരുഷന്മാർ ഒരു പൂർണ്ണ വ്യക്തിയുടെ രണ്ടു് അംശങ്ങളായതിനാൽ ഒത്തുചേർന്ന ജീവിതമാണു് പ്രകൃതിക്കനുയോജ്യമെന്നു നമുക്കു നിസ്തർക്കം അനുമാനിക്കാം.

ശാരീരികമായും മാനസികമായും ഒന്നു് ഇതരത്തിനു പൂരകമായി സൃഷ്ടിക്കപ്പെട്ടിരിക്കുന്ന സ്ത്രീപുരുഷന്മാരിൽ ഒരാൾ, മറെറതിനു പ്രതിനിധിയാവുക അസാദ്ധ്യമാണു്. എന്നാൽ പരസ്പരം ന്യൂനതകളെ പരിഹരിച്ചു് പൂർണ്ണതയിൽ എത്തിക്കുന്നതിനു് ഓരോ ഭാഗവും ഏററവും പര്യാപ്തവുമാണു്. അതിനാൽ ലോകത്തോടുള്ള തന്റെ കടമ നിറവേററുന്നതിനു ഏതു പദ്ധതി പുരുഷൻ സ്വീകരിക്കുന്നുവോ, അവനോടൊത്തു് അവന്റെ ധർമ്മത്തെ പരിപാലിച്ചു് ജീവിതം പൂർണ്ണതയിലേക്കു എത്തിക്കുവാൻ സഹകരിക്കുകയാണു് സ്ത്രീയുടെ ധർമ്മം. അവളെ സഹധർമ്മചാരിണിയെന്നും, ധർമ്മപത്നിയെന്നുംമററും അഭിസംബോധനം ചെയ്തു വരുന്നതു് അതുകൊണ്ടാണു്.

ശരീരഘടനകൊണ്ടു് പുരുഷന്മാർക്കൊപ്പംതന്നെ പുറത്തു സഞ്ചരിച്ചു ക്ലേശങ്ങൾ അനുഭവിക്കാൻ അശക്തയായ സ്ത്രീജനങ്ങൾ അവരുടെ പ്രകൃതിക്കനുയോജ്യമായ ജീവിതരീതി, ശാന്തി നിറഞ്ഞ ഗൃഹാഭ്യന്തരത്തിൽ അർപ്പിച്ചു പരിലസിക്കുന്നു. പുരുഷന്റെ ധർമ്മസേവനത്തിനു സഹായസഹകരണങ്ങൾ നൽകുന്ന പത്നിയെ സുഖദുഃഖങ്ങളിലും കാത്തു സംരക്ഷിക്കുകയെന്ന കർത്തവ്യം കായബലമുള്ള പുരുഷൻ സസന്തോഷം ഏറെറടുത്തു. ഇപ്രകാരമാണു് അവർ ദമ്പതിമാരായതു്. പുരുഷനു മന്ത്രിണിയാണു് സ്ത്രീ. അധർമ്മത്തിൽ ചരിക്കുന്നവനെ ധർമ്മത്തിലേക്കു തിരിക്കുവാനുള്ള പ്രാപ്തിയും സ്ത്രീക്കുണ്ടാകട്ടെ. കാ

ളിദാസൻ ധർമ്മപത്നിയെപ്പററി പറയുന്നതു കേൾക്കുക:—

"ഗൃഹിണീസചിവ:സഖീമിഥ:
പ്രിയശിഷ്യാ ലളിതേ കലാവിധൌ"

(രഘുവംശം— അജവിലാപം)

ഗൃഹകൃത്യങ്ങൾ ശരിക്കു നയിക്കുന്ന ഗൃഹനായികയും, എല്ലാ കാര്യങ്ങളിലും പതിക്കു ഉപദേശം കൊടുക്കുന്ന മന്ത്രിണിയും, വിശ്രമവേളയിൽ പരസ്പരം ആശ്വാസം കൈമാറുന്ന സഖിയും, സംഗീതം, ചിത്രരചന, നൃത്തം, തുന്നൽപ്പണി, അലങ്കാരസംവിധാനം മുതലായ ലളിതകലകളിൽ പ്രിയതമന്റെ പ്രിയശിഷ്യയുമായിരിക്കണം ധർമ്മപത്നി. അനാവശ്യമായ ആഡംബരങ്ങൾകൊണ്ടു് ശരീരത്തെ കാമോപകരണമാക്കാതെയും, കുടുംബജീവിതത്തിനു ആധികൾ ആകാതെയും, ജീവിതസമരത്തിൽ ഏർപ്പെട്ടു് പരാജയമടയാതെയും തനിക്കു ദൈവദത്തമായി സിദ്ധിച്ചിട്ടുള്ള സദ്ഗുണങ്ങൾ ഇരുവരുടേയും, തദ്വാരാ ലോകത്തിന്റേയും ശ്രേയസ്സിനായി സമർപ്പിക്കുകയുമാണു് സ്ത്രീയുടെ കർത്തവ്യം.

പുരുഷനെ ശരിയായി അറിയുന്നതിനും അഭിനന്ദിക്കുന്നതിനും ബുദ്ധിശക്തി ഉപയോഗിക്കുന്ന പക്ഷം വൈവാഹികജീവിതം സ്വർഗ്ഗമാക്കാം. ലോകത്തിൽ ഇന്നു കാണുന്ന ദുർഘടങ്ങളിൽ ഭൂരിഭാഗവും നിഷ്പ്രയാസം തരണം ചെയ്യാം; സ്വച്ഛന്ദം പുരോഗമിക്കാം.

ഭാരതീയചരിത്രത്തിൽ ഋഷിപത്നിമാർ ദമ്പതികളുടെ തപസ്സിനെ പരിപൂർണ്ണമാക്കാൻ സഹകരിച്ചു മോക്ഷം അടഞ്ഞു. അരുന്ധതിയെ ഇന്നും നവദമ്പതിമാർക്കെല്ലാം ഒരു മാതൃകയായി പരിഗണിച്ചുവരുന്നു. യാജ്ഞവൽക്യരുടെ ആത്മജ്ഞാനസൌധത്തിൽ മൈത്രേയി സമത്വം നേടി ദശരഥമഹാരാജാവിന്റെ തേർ തെളിച്ചു്, പോർക്കളത്തിൽ വിജയഭേരി മുഴക്കി കൈകേയി; ശ്രീരാമകൃഷ്ണദേവനെ പരമഹംസനാക്കിയതു് ശ്രീ ശാരദാമണിദേവിയാണു്. അവർ അദ്ദേഹത്തിന്റെ പിൻഗാമിനിയായി ഗുരുസ്ഥാനം കൂടി അലങ്കരിച്ചു. ഇപ്രകാരം, ഏതു ജീവിതരംഗത്തിലും പരിപൂർണ്ണവിജയം നേടുവാൻ സഹായിച്ച സഹധർമ്മിണിമാരെയാണു ഭാരതീയസംസ്കാരം സന്താനങ്ങളായി നൽകിയിരിക്കുന്നതു്.

ഉത്തമസഹധർമ്മിണിയായിപരിലസിച്ചു് കാലക്രമേണ സ്ത്രീകൾ മാതൃസ്ഥാനത്തിൽ എത്തിച്ചേരുന്നു. രാഷ്ട്രത്തിനു സൽപുത്രരെ പ്രദാനം ചെയ്യുകയെന്ന മഹനീയകൃത്യമാണു് സ്ത്രീയുടെ മാതൃപദം കൊണ്ടുനിർവഹിക്കേണ്ടതു്. ശ്രീ ശങ്കരാചാര്യർ, സ്വാമി വിവേകാനന്ദൻ, ശ്രീ നാരായണഗുരു മുതലായ യോഗീശ്വരന്മാരെയും, ധീരയോദ്ധാക്കളായ രാജപുത്രവീരന്മാരെയും, മഹാത്മാ ഗാന്ധി തുടങ്ങിയ ഗംഭീരനേതാക്കളേയും രാഷ്ട്രത്തിനു നൽകിയ മഹിളാമണികൾ നൽകിയ സേവനം എത്ര മഹത്തായതാണെന്നു് വർണ്ണിക്കുന്നതു സാഹസംതന്നെ. സഹധർമ്മിണിയായിരുന്നു് തന്റെ പതിയിൽനിന്നും ലബ്ധമായ സംസ്കാരത്തെ ഒരു പരിവർത്തനത്തോടെ രാഷ്ട്രത്തിനു പ്രദാനം ചെയ്യുന്ന മാതൃധർമ്മം ഏററവും പരിപാവനമായിട്ടുള്ളതാണെന്നു എത്രതന്നെ ആവർത്തിച്ചു പറഞ്ഞാലും അധികമാകുകയില്ല.

ദാമ്പത്യജീവിതംരാഷ്ട്രത്തിനോടുള്ള കർത്തവ്യം നിറവേററുന്നതിനുള്ളതാണു്—വെറും കാമഭോഗാർത്ഥമായിട്ടുള്ളതല്ലെന്നും എല്ലാ സ്ത്രീപുരുഷന്മാരും ഗ്രഹിച്ചിരിക്കണം. ഈ ഉദ്ദേശത്തിലാണു് വിവാഹബന്ധത്തിനു സമുദായം ചില നിയമങ്ങൾ ഏർപ്പെടുത്തി അച്ചടക്കം സൃഷ്ടിച്ചിരിക്കുന്നതു്. തീക്ഷ്ണമായ കാമംകൊണ്ടുമാത്രം അതിനെ ബന്ധിക്കുകയെന്നതു് നാശകരമായ അന്ധതയാണു്. സൌഹാർദ്ദപൂർണ്ണമായ ദാമ്പത്യത്തിൽനിന്നും ഉത്ഭവിക്കുന്ന സന്താനങ്ങൾ സമുദായത്തിന്റെസ്വത്താണു്. അവരെ ആത്മാഭിമാനമുള്ളവരും രാഷ്ട്രത്തിന്റെ ശ്രേയസ്സു് പരിപാലിക്കുന്ന പൌരത്വബോധമുള്ളവരും അരോഗദൃഢഗാത്രരുമായി വളർത്തി വിടുകയെന്നതാണു് വിവേകമുള്ള ഒരു മാതാവിന്റെ കർത്തവ്യം. താൻ രാഷ്ട്രത്തിനുവേണ്ടി ഏതേതു വികസനപദ്ധതികൾ ആകാംക്ഷിക്കുന്നുവോ അവയെല്ലാം സൽപുത്രരെക്കൊണ്ടു നിറവേററുവാൻ ഒരു മാതാവിന്റെ പ്രേരണയ്ക്കു സാദ്ധ്യമാണു്. ത്യാഗിവര്യനായ ശ്രീ ശങ്കരാചാര്യർ പോലും മാതാവിനു് അടിപെട്ടിരുന്നു.

സാമൂഹ്യവും ആത്മീയവുമായ ഈ സേവനങ്ങൾപോലെതന്നെ സാമ്പത്തികമായും, സ്ത്രീകൾക്കു പ്രവർത്തിക്കുവാൻ കഴിയും. ജപ്പാനിലെ സ്ത്രീകളെ അനുകരിച്ചു കൈത്തൊഴിലും കുടിൽവ്യവസായവും ഭാരതീയവനിതകൾ ഏറെറടുക്കുന്നപക്ഷം സർവ്വ പുരോഗമനത്തിനും ഇന്നു തടസ്സമായി നിൽക്കുന്ന സാമ്പത്തികപ്രശ്നത്തെ ഏറെക്കുറെ ലഘൂകരിക്കാൻ സാധിക്കും. അതോടുകൂടിത്തന്നെ സ്വദേശസാമാനങ്ങൾ മാത്രമേ ഉപയോഗിക്കുകയുള്ളുവെന്നും, നമ്മുടെ ധനസ്ഥിതി ഭേദപ്പെടുന്നതുവരെ വിദേശസാധനങ്ങൾക്കു വേണ്ടി ധനവ്യയം ചെയ്യുകയില്ലെന്നും ഒരു ദൃഢനിശ്ചയം കൈക്കൊള്ളണം. എന്നാൽ മാത്രമേ നമ്മുടെ ഉൽപ്പന്നങ്ങൾ വർദ്ധിക്കുവാനും ചെലവഴിക്കുവാനും സൌകര്യപ്പെടുകയുള്ളു.

ഭാരതീയവനിതകൾ ഇന്നു രാ

ഹാസ്യഭാവന

# ബീഡിക്കാരൻെറ എവറസ്ററാരോഹണം

[പി. ഒ.]

പ്രശാന്തമായ ഒരു ഉൾനാടാണതു്. അവിടെ പ്രക്ഷോഭണമില്ല. സത്യഗ്രഹമില്ല. ജാഥയില്ല. മുദ്രാവാക്യങ്ങളില്ല. വർത്തമാനപ്പത്രവായനയുമില്ല. ഗ്രാമവാസികളിൽ നമ്പൂരിയുണ്ടു്, നായരുണ്ടു്, ക്രിസ്ത്യാനിയുണ്ടു്, ഈഴവരുണ്ടു്, മുസ്ലീമുണ്ടു്. അവരെല്ലാവരും തമ്മിൽ അയൽക്കാരെന്ന നിലയിൽ പരിപൂർണ്ണസൌഹാർദ്ദത്തിലും സമാധാനത്തിലും കഴിഞ്ഞുകൂടിപ്പോരുകയാണു്. ലോകവാർത്തകൾ അന്നന്നു ചൂടോടെ അറിയണമെന്നവർക്കു നിർബന്ധമില്ല. ആരെങ്കിലും ചിലർ മൂന്നുനാലു നാഴിക അകലെയുള്ള ടൌണിൽ ചക്കയോ മാങ്ങയോ കൊണ്ടുചെന്നു വിററിട്ടു മടങ്ങുമ്പോൾ കൊണ്ടുവരുന്ന ന്യൂസ് കർണ്ണാകർണ്ണികയാ പറഞ്ഞു പരത്തുന്നതേ അവർ അറിയാറുള്ളു. അതാണവരുടെ റോയിട്ടർ സർവീസ്. ഒരാൾ വന്നു പറയും:—"അറിഞ്ഞോ ക്രുവേ! ഇന്നു വടക്കൊരു തീവണ്ടി മറിഞ്ഞു. പതിനായിരം പേർ ചത്തു.

മറെറാരുവൻ:— വടക്കെവിടെയാ?

ഒന്നാമൻ:—ആവൂ! അതെനിക്കറിയാൻവയ്യ. വടക്കുരാജ്യത്തു വല്ലയിടത്തുമായിരിക്കും.

മൂന്നാമൻ:—എടോ! വടക്കെന്നു പറഞ്ഞാൽ ഏതെല്ലാം രാജ്യമാകാം. കോഴിക്കോടു്, മദ്രാസ്, ബോംബേ, കൽക്കട്ടാ, റഷ്യാ, സിംഗപ്പൂരു്, സിലോൺ, ലണ്ടൻ, പാരീസ്, ജർമ്മനി അങ്ങനെ എത്രയോ രാജ്യങ്ങൾ കിടക്കുന്നു. വടക്കു്, വടക്കു്. അതിലെവിടെ വച്ചാണു തീവണ്ടി മറിഞ്ഞതു്?

ഒന്നാമൻ:—ഇപ്പറഞ്ഞതിൽ ഏതെങ്കിലുമൊരു രാജ്യത്താണെന്നു വച്ചോളൂ. എവിടെയായാൽ തനിക്കെന്താണു്? തീവണ്ടി ഇന്ന രാജ്യത്തേ മറിയാവൂ എന്നുണ്ടോ? മറിഞ്ഞു എന്നേ ഞാൻ പറഞ്ഞുള്ളൂ. അതു വാസ്തവവുമാണു്. പതിനായിരം പേർ മരിച്ചു.

രണ്ടാമൻ:—തന്നോടാരു പറഞ്ഞിതു്?

ഒന്നാമൻ:—ഇന്നു ഞാൻ ടൌണിൽ പോയപ്പോൾ ആ ഹോട്ടലുകാരൻ പോററിയില്ലേ, അയാൾ പറയുന്നതു കേട്ടതാണു്.

മൂന്നാമൻ:—അയ്യടോ! ആ കോങ്കണ്ണൻപോററിയാണോ? . ഭേഷ്! അയാൾ നാക്കെടുത്താൽ പൊളിയല്ലാതെ പറയുകയില്ല. അയാൾ ജനിച്ചതിനു ശേഷം ഒരു നേരു പറഞ്ഞുകാണുകയില്ല. പിന്നേടോ, തീവണ്ടി മറിഞ്ഞാലുടൻ ഹോട്ടലുകാരൻ പോററിക്കല്ലേ ആദ്യം കമ്പി വരുന്നതു്? തനിക്കിത്രയേ ഉള്ളോ ബുദ്ധഗതി?

ഒന്നാമൻ:—അയാൾക്കു കമ്പി വന്നെന്നു് അയാൾ പറഞ്ഞില്ല. ഞാനും പറഞ്ഞില്ല. പത്രത്തിൽ വായിച്ചോരു വല്ലവരും പറഞ്ഞു് അയാൾ കേട്ടതായിരിക്കും.

മൂന്നാമൻ:—പതിനായിരം പേരു മരിച്ചുപോലും! അതിനുമല്ലോ ആളു കാണുക്. ആ രാജ്യത്തു് ആകെക്കൂടി അത്രയും പേരു കാണുകയില്ലല്ലോ. നമ്മുടെ ഈ രാജ്യം പോലെ ആൾപ്പെരുപ്പമുള്ള ഒരു രാജ്യം ഭൂലോകത്തിലില്ലെന്നാണു പറയുന്നതു്. ഈ രാജ്യത്തു് എല്ലാംകൂടി എത്ര ആൾക്കാരു കാണുമെന്നാ തൻെറ വിചാരം?

രണ്ടാമൻ:— അമ്പതിനായിരമല്ലല്ലോ.

ഒന്നാമൻ:—പതിനായിരം പേരു ചത്തില്ലെങ്കിൽ ആയിരമെന്നു വച്ചോളൂ. വേണ്ടാ, നൂറെന്നു വയ്ക്കൂ. എന്നാലും, കുറേപ്പേരെങ്കിലും ചത്തു. അതു തീർച്ച തന്നെ.

മൂന്നാമൻ:—എടോ! പത്രത്തിൽ കാണുന്നതു മുക്കാലും ഉണ്ടയില്ലാവെടിയാണു്, അറിയാമോ? വടക്കെങ്ങും ഈ അടുത്തകാലത്തു് ഒരു തീവണ്ടിയും മറിഞ്ഞില്ല. ആരുമൊട്ടു ചത്തുമില്ല. താനിനി ഇത്തരം

---

ഷ്ട്രീയസേവനം ചെയ്യേണ്ടതു് ഏററവും അത്യാവശ്യമാണു്. അതിനു സമയം അതിക്രമിച്ചിരിക്കുന്നു എന്നുതന്നെ പറയാം. അവർ ശരീരത്തിനു അനുകൂലമായ പരിശ്രമം ചെയ്തു് ധനം സമ്പാദിക്കുന്നതോടു കൂടി മിതവ്യയം ചെയ്യുന്ന ഗൃഹലക്ഷ്മികളായും രാജ്യസേവനത്തിലേർപ്പെട്ടിരിക്കുന്ന സ്വപുരുഷന്മാരുടെ ധർമ്മചാരിണികളായി സൽപ്പുത്രരെ രാഷ്ട്രത്തിനു പ്രദാനം ചെയ്യുന്നവരായും സേവനം നടത്തുവാൻ പ്രാപ്തരാകണം. ഇതിനു് അനുയോജ്യമായ ഒരു വിദ്യാഭ്യാസപദ്ധതി കൂടി താമസിയാതെ ഭാരതത്തിൽ ഉണ്ടാകുമാറാകട്ടെ.

(എസ്. എൻ. ഡി. പി. സ്മാരകഗ്രന്ഥത്തിൽനിന്നു്)

പൃള്ളമാസൊന്നും ഞങ്ങളോടു പറയരുതു്, കോട്ടേ?

മദ്രാസിനടുത്തു ചില ആഴ്ചകൾക്കു മുമ്പ് ഒരു തീവണ്ടി മറിഞ്ഞ സംഭവത്തെപ്പററി ടൌണിൽ നിന്ന് ആ ഉൾഗ്രാമത്തിലേക്കു ചോർന്നെത്തിയ വാർത്തയെപ്പററി അവിടെ നടന്ന ഒരു പൊതുവിമർശന മാതൃകയാണിതു്.

നായരുടെ വീട്ടിലെ കോടാലിയും മഴുവും അയൽക്കാരനായ ക്രിസ്ത്യാനി ഉപയോഗത്തിനു വാങ്ങിക്കൊണ്ടുപോകും. നായർക്ക് അത്യാവശ്യം വരുമ്പോൾ നാലോ അഞ്ചോ രൂപാ ക്രിസ്ത്യാനിയോടും വായ്പ വാങ്ങും. നമ്പൂതിരിയുടെ ഇല്ലത്തു വല്ലതും വിശേഷമുണ്ടെങ്കിൽ എല്ലാവരെയും വിളിക്കും. എല്ലാവർക്കും വല്ലതും കൊടുക്കും. അങ്ങനെ ഏകയോഗക്ഷേമമായി കഴിഞ്ഞുവരുന്ന ഒരു ഗ്രാമീണ ജനസമുദായമായിരുന്നു അതു്.

അക്കൂട്ടത്തിലൊരു വിദ്വാൻ ടൌണിൽ ഒരു ബീഡിക്കട തുടങ്ങി. അയാൾ എന്നും ടൌണിൽ പോയിവരുകയാണു്. ടൌണിലുള്ള തന്റെ കടയിൽ ചെന്നിരുന്നാലുടൻ അയാളുടെ ആദ്യത്തെ ജോലി വർത്തമാനപ്പത്രവായനയാണു്. ആ വഴി വിൽപ്പനയ്ക്കു കൊണ്ടുപോകുന്ന മൂന്നുനാലു പത്രങ്ങൾ അയാൾ രൊക്കം അണ കൊടുത്തു വാങ്ങി അവ മുഴുവൻ വായിച്ചു തീർക്കും. വൈകിട്ട് അയാൾ കടയടച്ചു വീട്ടിൽ വരുമ്പോഴേക്കു ലോകവാർത്തകൾ കേൾക്കാൻ കുറെ ആളുകൾ അയാളുടെ വീട്ടിൽ കൂടുക പതിവായി. ചില പ്രധാന വാർത്തകൾ അയാൾ കുറെ മനോധർമ്മവും ചേർത്തു തട്ടിവിടും. എവറസ്റ്റാരോഹണത്തെപ്പററി ഒരു ദിവസം അയാൾ കൊണ്ടുവന്ന വാർത്ത വിളമ്പിയതിങ്ങനെയാണു്:-

“നിങ്ങൾ ഒരു സംഗതിയറിഞ്ഞോ? അങ്ങു വടക്കു വടക്ക് 90 ദിവസത്തെ വഴിക്കപ്പുറത്തു് ഇൻഡ്യയിൽ ഒരു മലയുണ്ടു്. ലോകത്തിലേക്കും വലിയ മലയാണതു് നമ്മുടെ സഹ്യപർവ്വതത്തിന്റെ പതിനായിരം ഇരട്ടി ഉയരമുണ്ടു്. എവറെസ്റ്റെന്നാണതിന്റെ പേരു്. അതിന്റെ മണ്ടയിൽനിന്നു ദേവലോകത്തിലേക്കു സ്വല്പം ദൂരമേയുള്ളു. അവിടമെല്ലാം ഭൂതപ്രേതാദികൾ തലയോട്ടിമാലകൾ ചാർത്തി തുള്ളിച്ചാടി നടക്കുന്ന ഭയങ്കരവനങ്ങളാണു്. മിനിയന്നു രാവിലെ രണ്ടു മനുഷ്യർ ആ മലയുടെ മുകളിൽ കയറിയതായി ഇന്നത്തെ പത്രത്തിൽ ഞാൻ വായിച്ചു.

—“ഏതു ജാതിയിൽ പെട്ടവരാണു്?”

—“ഒരാൾ ഈഴവൻ, മറെറയാൾ മുസ്ലീം എന്നാണു തോന്നുന്നതു്. അക്കാര്യം പത്രത്തിൽ തെളിവായി പറഞ്ഞിട്ടില്ല.”—

—“പത്രക്കാരു മിടുക്കന്മാരല്ലേ? അവരതു വെളിയിൽ പറയുമോ?”

—“ആരെങ്കിലുമാകട്ടെ. അവരെ ഭൂതപ്രേതാദികൾ ഉപദ്രവിക്കയില്ലേ?”

—“അവർക്കു സേവ കാണും. അല്ലാതെ പിന്നെ ഒററനിമിഷം അവിടെയങ്ങാനും നിൽക്കാനൊക്കുമോ?”—

—“എന്തിനാണവരവിടെ ചെന്നു കയറിയതു്?”

ബീഡിക്കട:— അതാണറിയേണ്ടതു്. നീലക്കൊടുവേലി എന്നൊരുതരം പച്ചമരുന്നില്ലേ? അതു പറിക്കാൻ പോയതാണത്രെ. അതിന്റെ ഇല കൈവെള്ളയിൽവച്ചു ഞെക്കിപ്പിഴിഞ്ഞ നീരു രണ്ടു തുള്ളി കുടിച്ചാൽ പിന്നെ ഒരിക്കലും മരിക്കുകയില്ലത്രെ. എവറസ്റ്റിന്റെ മുകളിൽ അതു കുററിക്കാടു പോലെ തഴച്ചു നിൽക്കുകയാണു്. അതിനാൽ ഗവണ്മെൻറു് അവിടെ പോകാൻ ആർക്കും പാസ്പോർട്ടു കൊടുക്കാതെയിരിക്കുകയായിരുന്നു.„—

—“പിന്നെ ഇപ്പറഞ്ഞ രണ്ടുപേരെങ്ങനെ അവിടെ ചെന്നുപററി?”

ബീ:—അവർ ഗാർഡുശിപായിമാരുടെ കണ്ണിൽ മണ്ണിട്ടോ, വല്ലതും കൈമടക്കു കൊടുത്തോ പററിച്ചതായിരിക്കണം.”

—“എന്നിട്ടവർക്കു പച്ചമരുന്നു കിട്ടിയോ?”

—“കൊള്ളാം. എത്ര ചുമടു വേണം. പക്ഷെ എങ്ങനെ കൊണ്ടുവരാനാണു്? എങ്കിലും എടുക്കാവുന്നേടത്തോളം അവർ പറിച്ചു കെട്ടി കൊണ്ടുവരാതിരിക്കില്ല.

നീലക്കൊടുവേലിയുടെ ഒററമൂടിനു ലക്ഷം രൂപാ വേണമെങ്കിലും വില കൊടുക്കാൻ ആൾ കാണും.

—“പക്ഷെ, ബ്ലാക്കിൽ വിൽക്കാനേ പററൂ. ഗവർമ്മെൻററിഞ്ഞാൽ തൂക്കിലിട്ടുകളയും.”—

—“അതിന്റെ നീരു കുടിച്ചോനെ തൂക്കിലിട്ടാൽ അവൻ ചാകുമോ?” —

ബീ:—“ശരിയാണു്. അതു ഞാനോർത്തില്ല. അപ്പോൾ, പന്ത്രണ്ടു കൊല്ലം കഠിനതടവുശിക്ഷ നൽകും.”

—‘മരണമില്ലാത്തവനു 12 വർഷം എത്ര നിസ്സാരമാണെടോ?”

—“ശരി, ശരി, അവനു് ഒരായിരം യുഗം ഏകാന്തത്തടവു കൊടുക്കും.”

—ആകട്ടെ, ആ ചെടിയുടെ വിത്തു് നമ്മുടെ ഇന്നാട്ടിലെ മണ്ണിൽ നട്ടുപിടിപ്പിച്ചാൽ കിളിർക്കുമോ?

—ശിവ! ശിവ! എന്നാൽ പിന്നെ ഇന്നത്തെ റബർത്തോട്ടങ്ങൾക്കും തേയിലത്തോട്ടങ്ങൾക്കും പകരം എല്ലാവരും നീലക്കൊടുവേലിത്തോട്ടങ്ങൾ വച്ചുപിടിപ്പിക്കും. അതിനു് ഒന്നാന്തരം മാർക്കററും കിട്ടും. അപ്പോഴേ, വേറൊരാപത്തു കിടക്കുന്നു! മനുഷ്യർക്കു മരണമില്ലാതെയായിത്തീർന്നാൽ പിന്നെ

**ചെറുകഥ**

# അവന്റെ ത്യാഗം അവളുടെ ദൃഷ്ടിയിൽ

(കെ. ഭാസ്കരൻപിള്ള, കോഴിക്കോടു്)

രാമകൃഷ്ണനു് നാട്ടിലുള്ള തന്റെ ഭാര്യക്കു്, എനി, മാസംതോറും പത്തു റുപ്പിക കൂടുതൽ അയച്ചുകൊടുക്കേണ്ട ഘട്ടം വന്നു. പക്ഷേ തികച്ചും യാന്ത്രികമായിക്കഴിഞ്ഞ രാമകൃഷ്ണന്റെ സാമ്പത്തിക പരിപാടിയിൽ ആ പുതിയ ചിലവിനാ ഒരിക്കലും ബന്ധപ്പെടുത്തുവാൻ കഴിയുമായിരുന്നില്ല. രാമകൃഷ്ണൻ നന്നേ വിഷമിച്ചു. എങ്ങിനെ പത്തു റുപ്പിക കൂടുതൽ അയക്കാൻ കഴിയും?

അപ്പോഴാണു് വേലായുധൻ രാമകൃഷ്ണനോടു് പറയുന്നതു്:—"എടോ, നിന്റെ ഈ വൈകുന്നേരത്തെ ചായകുടിയില്ലേ—അതങ്ങു നിർത്തിയേക്കണം, എന്നാൽ പത്തു റുപ്പിക അയക്കാമല്ലോ"—എന്നു്.

ഞങ്ങൾക്കെല്ലാം അതു് ശരിയായിട്ടു തോന്നി. പക്ഷേ, രാമകൃഷ്ണനു അതു് അത്ര നന്നായി തോന്നിയില്ല. അപ്പോൾ വേലായുധനു് തെല്ലൊരു സങ്കോചമുണ്ടായി. സ്ത്രീകളെക്കുറിച്ചു വലിയ മതിപ്പുള്ള വേലായുധൻ അടുത്ത നിമിഷത്തിൽ രാമകൃഷ്ണനെക്കുറിച്ചു ഒരഭിപ്രായം വെട്ടിത്തുറന്നു പറഞ്ഞു:—

"ഹും, ഒരു കാമുകിക്കുവേണ്ടി ത്യാഗം ചെയ്യാനൊരുക്കമില്ലാത്ത മനുഷ്യൻ:—!"

ഇതു കേട്ടു് ബാലൻ പെട്ടെന്നു് കസേരയിൽനിന്നു ചാടി എഴുന്നേറ്റു—

"ഹെയ്! എന്തു്! കാമുകിക്കു് ത്യാഗമോ?!" ബാലൻ പുച്ഛരസത്തിലൊന്നു പുഞ്ചിരിച്ചുകൊണ്ടു് തുടർന്നു പറഞ്ഞു:—"എടോ മനുഷ്യാ ലോകത്തിൽ ഇന്നധികം നടക്കുന്നതും, അതേ സമയം വിലമതിപ്പില്ലാത്തതുമായ ഒന്നാണു് ഈ കാമുകിക്കു വേണ്ടിയുള്ള ത്യാഗം"!—

ബാലന്റെ ഈ തത്വശാസ്ത്രം കേട്ടു. ഉൽക്കണ്ഠയോടെ ഞാൻ തിരക്കി:—

"അതെന്താ—?"

"എന്താണെന്നോ പറയാം"

ബാലൻ കസേര എന്റെ അരികിലേക്കു വലിച്ചിട്ടു. ഇതു കണ്ടു മറ്റുള്ളവർക്കും കൌതുകം ജനിച്ചിരിക്കുന്നു. അവരും ബാലനെ ഉറ്റുനോക്കിക്കൊണ്ടിരിപ്പു പിടിച്ചു. ഒടുവിൽ ബാലൻ പറയാൻ തുടങ്ങി:—

"അധികമായിട്ടില്ല. കവിഞ്ഞാൽ ഒരു വർഷമായിക്കാണും. അന്നു ഞങ്ങളുടെ അയലത്തു് ഒരാൾ പാർക്കാൻ വന്നു. നാട്ടു് കിഴക്കാണു്. നാട്ടിൽ പ്രായം ചെന്ന ഒരമ്മയും, ഓരനുജനുമുണ്ടു്. പേരു് ഭാസ്കരൻ എന്നാണു്.

കുറച്ചു ദിവസംകൊണ്ടു് ഞാനും ഭാസ്കരനും വലിയ പരിചയത്തിലായി. യുവത്വം തുളുമ്പുന്ന പ്രസരിപ്പുള്ള ഒരു യുവാവു്; നല്ല അഴകും, ശാന്തതയുമുണ്ടു് ആ കണ്ണുകളിൽ: നടത്തത്തിൽ; ചലനത്തിൽ, എല്ലാം—

ജോലിസംബന്ധമായി ഇവിടെ എത്തിയ ഭാസ്കരൻ ഒരു കവി ഭ്രാന്തൻകൂടിയായിരുന്നു. ഒരിക്കൽ ഭാസ്കരനൊരു കത്തുകിട്ടി. ഭാസ്കരന്റെ ഒരു കവിത വായിച്ച ഒരാസ്വാദകി എഴുതിയ കത്തു്! ആ കത്തു് ഭാസ്കരനെന്നെ കാണിച്ചു. ആ കത്തെഴുതിയ പെണ്ണിനെ ഞാനറിയും. അതായതു അവൾ ഞങ്ങളുടെ ഒരയൽ വാസിയായിരുന്നു! നേരിട്ടു പറയാൻ കഴിയാത്ത ആശകൾ അവൾ കത്തിലൂടെ പകർന്നുവെന്നുമാത്രം. ഒരു പെണ്ണിന്റെ അസ്വാതന്ത്ര്യതയും, ദുർബലതയും ഞാനാ കത്തിലൂടെ കണ്ടു: സങ്കോചവും സ്നേഹവും അതിലുണ്ടായിരുന്നു.

ആ താരുണ്യത്തിന്റെ സ്വപ്നങ്ങൾ സ്പന്ദിക്കുന്ന ആ കത്തു് ഭാസ്കരനെ ആവേശം കൊള്ളിച്ചിരിക്കണം. ഒടുവിൽ ആ കത്തിന്റെ ഉടമയായ പെണ്ണിനെ, സുമ—എ

---

എന്തൊരു അനർത്ഥമായിത്തീരും? പിന്നെ. ലോകകാര്യങ്ങളൊന്നും നടക്കുകില്ലെന്നു വരും. മനുഷ്യർ വേലചെയ്യുമോ? വല്ലവരും വല്ലവരേയും അനുസരിക്കുമോ? ധനികദരിദ്രഭേദമില്ല, വലിപ്പച്ചെറുപ്പഭേദമില്ല. സകലരും തുല്യർ. സർവ്വത്ര സ്ഥിതിസമത്വം"——

—"അതാണു സാക്ഷാൽ സമത്വസുന്ദരമായ നവലോകം. അതു വന്നാൽ പിന്നെ ഏതെങ്കിലും ഗവർമ്മെന്റിനു സ്ഥാനമുണ്ടോ? അതുകൊണ്ടല്ലേ, ഗവർമ്മെന്റു് അങ്ങോട്ടു പോകാൻ ആർക്കും പാസ്പോർട്ടു കൊടുക്കാത്തതു്"—

ഇങ്ങനെ പോകും എവറസ്റ്റാരോഹണത്തെപ്പററിയുള്ള ബീഡിക്കട ബ്രോഡ്കാസ്റ്റിന്റെ പ്രത്യാഘാതങ്ങൾ.

ന്നാണവളുടെ പേർ—ഞാൻ ഭാസ്കരനു കാണിച്ചുകൊടുത്തു....

എന്തിനധികം! ചില മാസങ്ങൾ കഴിഞ്ഞപ്പോൾ, ഭാസ്കരനും, സുമവും പരിചിതരായി....അവർ അനുനിമിഷം അടുക്കപ്പെടുകയാണ്....അജ്ഞാതമായ ഏതോ ഒരു ബന്ധത്തിന്റെ ആരംഭമായിരുന്നില്ല അത്!

പക്ഷെ ഞാനാകട്ടെ, അവരുടെ ഈ മമതയിലേക്ക്, അവ്യക്തമായ ഏതോ ഒരു കൗതുകത്തോടെ നോക്കി നിശ്ശബ്ദനായി നിന്നതേയുള്ളു.

മാദകമാർദ്ദവമായ ആ രണ്ടു ഹൃദയങ്ങളുടെ സൌഹൃദയത്തിൽനിന്ന് ആദ്യമായി ക്രമപ്പെടുക്കുന്നതെന്തായിരിക്കും?"

ബാലൻ പെട്ടെന്നു ഞങ്ങളോടായി ചോദിച്ചു.

"ചന്ദ്രബിംബം ആഴിയുടെ അനന്തതയെ സ്പർശിച്ചാൽ, സന്ധ്യ സൃഷ്ടിക്കപ്പെട്ടുമെങ്കിൽ, അവരുടെ ഈ സൌഹൃദത്തിൽനിന്ന് പ്രണയം നാമ്പെടുക്കാനേ നിർവ്വാഹമുള്ളു—!"

നാരായണൻ ഒരു പ്രാസംഗികന്റെ ആവേശത്തോടെ പറഞ്ഞു.

"അതേ—അതുതന്നെയാണ് ഭാസ്കരനും, സുമയ്ക്കും മദ്ധ്യെ പൊട്ടിവിടർന്ന ബന്ധം. കാമുകീ കാമുകൻ–!"

ബാലൻ തുടർന്നു:—പക്ഷേ–! ഓ, അതു പറയുന്നതിനു മുൻപ് മററു ചിലതുകൂടി പറഞ്ഞേ കഴിയൂ.–!"

അതായത്, ഭാസ്കരൻ ഒരു കാമുകനായി തീർന്നതോടെ, ആ കാമുകിയുടെയും, തന്റെയും ഭാവിയിലേക്ക് നോക്കിക്കൊണ്ടിരുന്നു. ഭാസ്കരൻസുമയുടെ അന്തർഗ്ഗതങ്ങളെ പഠിച്ചറിയുകയായിരുന്നു. സ്ത്രീ ഹൃദയം പഠിച്ചറിയാൻ കഴിയാത്ത ഒരു രഹസ്യപേടകമാണെന്നു ഭാസ്കരന്നറിയാമായിരുന്നെങ്കിലും അവനു ആവശ്യം വേണ്ട ചിലതെല്ലാം സുമയിൽനിന്ന് അറിയാൻ കഴിയുമെന്ന വിശ്വാസമുണ്ടായിരുന്നു.

ഭാസ്കരൻ തന്റെ ഈ പ്രണയരംഗത്തെക്കുറിച്ച് ഒന്നും എന്നോടു മറച്ചുപിടിച്ചിട്ടില്ല—!

രാത്രിയുടെ നിശ്ശബ്ദ യാമങ്ങളിൽ സംഘടിതമായ ചില സങ്കേതങ്ങളിൽ അവർ സമ്മേളിക്കും. സ്വപ്നസാന്ദ്രമായ ആ ഇരുളിൽ പോറലുണ്ടാക്കാതെ, സൌമ്യമായി ഭാസ്കരൻ പറയുമായിരുന്നു.

"സുമ, എന്നിൽനിന്ന് പ്രതീക്ഷിക്കേണ്ടത് ശൂന്യത പിടിച്ച ഒരു സ്നേഹമുള്ള കവിഹൃദയം മാത്രമാണ്. അപ്പുറം ചിന്തിക്കുകൂടി ചെയ്യാൻ സാദ്ധ്യമല്ല!"

ഭാസ്കർ! ആ ശൂന്യതയിൽ ഞാനെന്റെ പൂർണ്ണത കാണുന്നു. ഭാസ്കർ, ഞാനൊരു ഭീരുവല്ല; ഭീരുത്വം എന്റെ ജന്മശത്രുവാണെന്നു നിങ്ങളറിയണം!"

അവൾ പ്രത്യുത്തരം കൊടുക്കും.

"എങ്കിലും നീ ഒരു ധനിക പുത്രി; ഞാനോ ഒന്നുമില്ലാത്ത ഒരു പാവം. സാമ്പത്തിക ശുഷ്കത നിന്റെ മുമ്പിൽ യാതനകൾ വർഷിക്കപ്പെട്ട്, നീ എന്റേതായാൽ–! ചിന്തിക്കേണ്ട കാര്യമാണിത്. സ്വാഭാവികമായ താരുണ്യത്തിന്റെ ചാപല്യാവേശത്തിൽ നീ അതു ചിന്തിക്കാൻ മറക്കരുത്—"

"ഞാനെല്ലാം ചിന്തിക്കുന്നു ഭാസ്കർ, എല്ലാം ചിന്തിക്കുന്നു!—"

സുമ മുഖം പൊത്തിതേങ്ങും!....

അയ്യിടെയാണ് അതുണ്ടായത്. ഭാസ്കരന്റെ കാമുകിക്ക് മറെറാരു വിവാഹാലോചന! ഭാസ്കരനതു കേട്ടപ്പോൾ ഞെട്ടിപ്പോയി. പക്ഷേ, സുമ സ്നേഹമുള്ളവളായിരുന്നു. ഭാസ്കരന്റെ പ്രണയമേററ ഹൃദയം അവളിൽ മങ്ങാതെ നിന്നിരുന്നു!

സുമ തന്റെ നിലപാടു വീട്ടുകാരെ നേരിട്ടറിയിക്കുക തന്നെ ചെയ്തു!

"ഹെന്ത്! നീ ഒരു തെണ്ടിയുടെ ഭാര്യയാവുകയോ! ഹും–അത് നീ ആലോചിക്കുകകൂടി വേണ്ട! ആഹ്, പറഞ്ഞേക്കാം–!"....

സുമയുടെ വീട്ടുകാർ സ്നേഹിക്കുന്ന അവളെ പ്രഹരിച്ചില്ലെന്നു മാത്രം! പക്ഷേ, സുമ പതറിയില്ല. ഭീരുത്വം അവളുടെ ജന്മശത്രുവായിരുന്നു.....

ഇതിനുശേഷം പലർ മുഖേന ഭാസ്കരനു ചില താക്കീതുകളും, ഉഗ്രമായ ഭീഷണികളും ഏൽക്കേണ്ടിവന്നു. പക്ഷേ ഭാസ്കരനൊന്നും മിണ്ടിയില്ല. ആ മുഖത്ത് ഒരു മ്ലാനത ഉഴഞ്ഞു കയറിക്കൊണ്ടിരുന്നു. എനിക്കതിൽ എന്തു ചെയ്യണമെന്നു! അപ്പോൾ അറിഞ്ഞുകൂടായിരുന്നു

ദിവസങ്ങൾ നീങ്ങിക്കൊണ്ടിരുന്നു.

അന്ന് എന്റെ വീട്ടിൽ സുമയുടെ അമ്മ വന്നിരുന്നു. എന്റെ അമ്മയും സുമയുടെ അമ്മയുംകൂടി സംസാരത്തിനിരുന്നു. പറഞ്ഞു പറഞ്ഞു, അവർ തന്റെ മകളുടെ നിലപാടിലെത്തി—

"ഹും, അവളെ ഞാനെത്രമാത്രം ഓമനിച്ചു വളത്തിയതാണ്! ഇപ്പോൾ കണ്ടില്ലേ അവളുടെ ഒരു പുറപ്പാട്! മാനക്കേടിനുവേണ്ടി! ഇതാ ഇപ്പോൾ അവൾക്കൊരു കല്യാണാലോചന വന്നിട്ടുണ്ട്. അവരുമായി കല്യാണബന്ധം നടത്തേണമെന്ന് ഞങ്ങൾ സുമയുടെ ചെറുപ്പം മുതലേ കൊതിച്ചതാണ്. അവർക്കും അങ്ങിനെ തന്നെ; അന്നുതൊട്ടു, അവർക്കാപേരിൽ സുമയോടു അതിയായ വാത്സല്യവുമാണ്! നല്ല ഉയർന്ന തറവാട്ടും,

വേണ്ടത്ര സ്വത്തും ഉള്ള നല്ല മനുഷ്യരുമാണവർ. ആ കല്യാണം നടന്നു കിട്ടിയാൽ നമുക്കെത്രമാത്രം അന്തസ്സു കിട്ടാനുണ്ടെന്നോ! എല്ലാം അവൾമൂലം തകരുമെന്നു തോന്നുന്നു! ഹു-ം, അവളെല്ലാം തുലയ്ക്കും; എല്ലാം—എല്ലാം—!:"

സുമയുടെ അമ്മ കരഞ്ഞു പോയി. ആ നനഞ്ഞ കണ്ണുകൾക്കു് പിന്നിൽ മോഹനസുന്ദരങ്ങളായ പ്രതീക്ഷകളുടെ ഒരു ശ്മശാനം നീറിപ്പുകയുന്നതു് ഞാൻ കണ്ടു! മൂകവിലാപത്തിന്റെ ഒരു വലിയ കാവ്യം ഞാനാനിറഞ്ഞ കണ്ണുകളിൽ നിന്നു വായിച്ചറിഞ്ഞു! എനിക്കു കൂടുതൽ നേരം നോക്കിക്കാണാൻ കഴിവില്ലായിരുന്നു. എന്റെ കാഴ്ചപ്പാടുകൾ വിറയ്ക്കുന്നതുപോലെ എനിക്കു തോന്നി. കാരണം എന്റെ കണ്ണുകൾ നിറഞ്ഞിരുന്നു.

ഇതിനുശേഷം സുമയുടെ പ്രണയത്തെക്കുറിച്ച് ഞാൻ വേദനയോടെ ചിന്തിക്കാൻ പ്രേരിതനായി. മാതൃശാപം ചുഴ്ന്നു നിൽക്കുന്ന ഒരു വികല ദാമ്പത്യം! നൂറു നൂറു അഭിലാഷങ്ങളുടെ ശ്മശാനത്തിൽ രൂപംകൊള്ളുന്ന ആ ദാമ്പത്യം ഒരു നിത്യദുഃഖമല്ലേ?

നാലഞ്ചു ദിവസം കഴിഞ്ഞു.

അന്നു് സംഭാഷണമദ്ധ്യേ അനിയന്ത്രിതമായ ഏതോ ചില പ്രവണതയിൽ ഞാനിങ്ങനെയൊക്കെ ഭാസ്കരനോടു പറയുകതന്നെ ചെയ്തു.

"സ്നേഹിത, സുമയുടെ ആ സ്നേഹഹസന്നദ്ധതയ്ക്കു പിന്നിൽ മുറിപറ്റിയ പല ഹൃദയങ്ങളുടെ കരച്ചിലുണ്ടു്. നിങ്ങളും സുമയുമായുള്ള ഐക്യം ചില ഉൽകൃഷ്ടങ്ങളായ പ്രതീക്ഷകളുടെ കഴുത്തു് ഞെരിക്കലാണു്; ഉയർന്ന വിഭാവനകളോ ആഴമേറിയ അഭിലാഷങ്ങളോ എല്ലാം അടിമൂലം തകർക്കപ്പെട്ടേയ്ക്കും. എന്തിനു ഒരു വലിയ ജീവിതം തകർച്ചയിലേക്കു വഴുതിയേയ്ക്കാം....

കടിഞ്ഞാണില്ലാതെ ഞാനങ്ങിനെ അങ്ങിനെ പറഞ്ഞുകൊണ്ടേ ഇരുന്നു. ഭാസ്കരന്റെ മുഖത്തു വേദനകളുടെ ചുളിവുകൾ വീഴുന്നതും, വിയർപ്പു പൊടിയുന്നതും, ഒന്നും ഞാനറിഞ്ഞില്ല....!!!

അടുത്ത ദിവസം ഞാൻ ഭാസ്കരനെ കണ്ടില്ല. അന്വേഷിച്ചപ്പോൾ ഭാസ്കരൻ ഈ നാടുതന്നെ വിട്ടു കഴിഞ്ഞെന്നു് ഞാനറിഞ്ഞു. ഞാനൊരു സുഹൃത്തിന്റെ ഘാതകനാണെന്നു എനിക്കു് തോന്നി! സുഹൃത്തിന്റെ ഘാതകൻ!

അന്നുതന്നെ എനിക്കൊരു കത്തു ഭാസ്കരനിൽനിന്നു കിട്ടി. ഒരൊററ വാചകം മാത്രമുള്ള ഒരു കത്തു്! അതിങ്ങനെയാണു്.

"ഒരു വലിയ ജീവിതവും, ഒരു ചെറിയ ത്യാഗവും!"

ഞാൻ കരഞ്ഞു പോയി.

ആദ്യം ഞാനെന്റെ സുഹൃത്തിന്റെ ആ ത്യാഗത്തെക്കുറിച്ച് അഭിമാനിച്ചു. തീർച്ചയായും അതൊരു ചെറിയ ത്യാഗമല്ല: വലിയ ത്യാഗമല്ലേ??

എന്നാൽ ആ 'മഹത്തായ ത്യാഗം', കേവലം അംഗീകരിക്കാത്ത ഒരെളിയ വാസ്തവമായി പ്രഖ്യാപിക്കപ്പെട്ടപ്പോൾ ഞാൻ പകച്ചു പോയി! എന്നാൽ അതൊരു ഭീരുത്വം കൂടിയാണെന്നു പ്രസ്താവിച്ചാലോ?!

എങ്ങിനെയാണെന്നോ, പറയാം.

സുമയുടെ അമ്മ അന്നും ഞങ്ങളുടെ വീട്ടിൽ വന്നു. അവർ തെല്ലൊരു പുച്ഛത്തോടെ പറയുകയാണു്.—

"ഹും, കണ്ടില്ലേ അവന്റെ ഒരു ധൈര്യം! ഭീരുവില്ലം, ഭീരുവായ ഒരു തെണ്ടിയെയാണു് എന്റെ മകളിഷ്ടപ്പെട്ടിരുന്നതു്. അവൾക്കതു ഇന്നു് മനസ്സിലായി. അവളിന്നു പറയുകയാണു്, അവളൊരു വിഡ്ഢിയായിരുന്നുവെന്നു്; അത്തരമൊരു ഭീരുവിന്റെ ഭാര്യയാകാഞ്ഞതു് ദൈവകൃപയാണെന്നു്! ഹും!"

ബാലൻ പറഞ്ഞവസാനിപ്പിച്ചു.

"ത്യാഗമെന്തെന്നറിയാത്ത മനുഷ്യർ!"

വേലായുധൻ പിറുപിറുത്തു.

"ഓ, അങ്ങിനെയാണോ? എന്നാൽ എനിക്കെന്റെ ഭാര്യയ്ക്കയയ്ക്കുന്നതിൽനിന്നു് അഞ്ചുറുപ്പികകൂടി കുറയ്ക്കണം!"

രാമകൃഷ്ണൻ മന്ദഹസിച്ചുകൊണ്ടു് പറഞ്ഞു.

ഞങ്ങളെല്ലാം ചിരിച്ചു!



# ഞാൻ വീണ്ടും 'മിസ്സ്' ആയി

## സർഗീവ്

എന്റെ വിവാഹം കഴിഞ്ഞു. ഞാൻ ലജ്ജിച്ചു തലതാഴ്ത്തിയില്ല. കണവന്റെ കണ്ണിലേക്കു് കടക്കണ്ണയച്ചില്ല. ആദ്യം കണ്ടതു പള്ളിയിൽവച്ചാണു്. നേരെ തലപൊക്കിയൊന്നു നോക്കി. നല്ല ഒരു തടിയൻ. നീളവും വണ്ണവും വേണ്ടുവോളം. വട്ടമുഖം. കൊള്ളാം തരക്കേടില്ല. വിവാഹത്തിന്റെ അത്ഥമെന്താണെന്നു് പിന്നെ ഒന്നുരണ്ടു വർഷം കഴിഞ്ഞാണു് എനിക്കു് മനസ്സിലായതു്. ജിജ്ഞാസ മുഴുത്തപ്പോൾ ചെറുപ്പക്കാരികളായ അമ്മമാർ ഓരോ ലൈംഗികരഹസ്യം എന്നെ മനസ്സിലാക്കി. അവരിൽ ചിലർ തങ്ങളുടെ സ്മരണയുടെ ചുരുളുകൾ അഴിക്കുവാൻ തുടങ്ങി. നല്ല നല്ല കഥകൾ. കോരിത്തരിപ്പിക്കുന്ന അനുഭവങ്ങൾ. ഭൂമിയെ സ്വർഗ്ഗമാക്കുന്ന രംഗങ്ങൾ. അതുപോലെയുള്ള ഭാവിയിലേക്കാണു് എന്റെ ജീവിതം നീങ്ങുന്നതെന്നോർത്തപ്പോൾ എനിക്കും സന്തോഷം തോന്നി. പക്ഷെ, പിന്നെ രണ്ടുമൂന്നു വർഷം കഴിഞ്ഞാണു് യൗവ്വനത്തിന്റെ കിക്കിളി എന്റെ ഹൃദയത്തിൽ കിടന്നു് പിടയുവാൻ തുടങ്ങിയതു്. അപ്പോൾ ദുർഘടങ്ങൾ ഓരോന്നായി എന്നെ തുറിച്ചുനോക്കി. സംശയങ്ങളെല്ലാം തീർന്നു. കാര്യങ്ങളെല്ലാം മനസ്സിലായി. ഭാര്യയും ഭർത്താവും തമ്മിലുള്ള ബന്ധം, കത്തവ്യങ്ങൾ, നാട്ടാചാരങ്ങൾ, നല്ലകുട്ടിയെന്ന പേരുകേൾക്കണമെങ്കിൽ അഭിനയിക്കേണ്ടവിധങ്ങൾ മുതലായവയെല്ലാം മനസ്സിലായി. പ്രേമത്തിനുവേണ്ടിയുള്ള ദാഹം എന്റെ ഹൃദയത്തെ അസ്വസ്ഥമാക്കി. ആരെയാണു് പ്രേമിക്കേണ്ടതു്? ഭർത്താവിനെത്തന്നെ. പക്ഷേ, അരോഗദൃഢഗാത്രനായ അദ്ദേഹത്തോടു് എനിക്കു് പ്രേമം തോന്നാത്തതെന്താണു്? എനിക്കറിഞ്ഞുകൂടാ. അദ്ദേഹത്തിനു് എന്നോടും അങ്ങനെയൊന്നും തോന്നാറില്ല. ഭർത്താവിനു് ചില ധർമ്മങ്ങളുണ്ടെന്നു് അദ്ദേഹത്തിനറിയാം. അതു് നിർവ്വഹിക്കുകയെന്നുള്ളതിൽ കവിഞ്ഞു് എന്നെ സംബന്ധിച്ചു് യാതൊരാവേശവും അദ്ദേഹത്തിന്റെ ഉള്ളിൽ ഉളവായിട്ടില്ല. ഭാര്യക്കു് ചില ധർമ്മങ്ങളുണ്ടു്. അതു് ഞാൻ നിർവ്വഹിക്കയും വേണം. അക്കാര്യത്തിൽ അദ്ദേഹത്തിനു നിർബന്ധവുമായിരുന്നു. എന്റെ സാഹിത്യവാസന വരണ്ടുണങ്ങിത്തുടങ്ങി. വെളുപ്പിനു് നാലുമണിക്കു് എഴുന്നേൽക്കണം. അദ്ദേഹത്തിനു് ഒരു പാത്രം കട്ടംകാപ്പി വേണം. അതും കുടിച്ചുകൊണ്ടു് മലകൾ കയറിയിറങ്ങി അദ്ദേഹം കൃഷിയുടെ പുരോഗതി പരിശോധിക്കും. പിന്നെ രാത്രിയാകുന്നവരെ കാർഷികപരിപാടിതന്നെ. അദ്ദേഹത്തെ അതിനിടയ്ക്കു് ഒന്നു കാണുന്നതുതന്നെ പ്രയാസം. വേലക്കാർ ധാരാളമുണ്ടെങ്കിലും അവരാരും അടുക്കളയിൽ സഹായത്തിനുവരില്ല. പുറത്തുള്ള ജോലിയാണു് അവർക്കു് നിശ്ചയിച്ചിട്ടുള്ളതു്. വാസ്തവത്തിൽ ആ വേലക്കാർ അടുക്കളയിൽ എന്റെ ജോലി വർദ്ധിപ്പിക്കുകയാണു്. ഉച്ചയ്ക്കു് അവർക്കു് ചോറും കറിയും വച്ചുവിളമ്പണം. എന്റെ അപ്പന്റെ വീട്ടിൽ ഇത്രയൊന്നും സ്വത്തില്ല; ഇത്രയൊന്നും വേലക്കാരില്ല; ഇത്രയൊന്നും ബുദ്ധിമുട്ടില്ല. ഭർത്താവിന്റെ വീട്ടിൽ ഒരിക്കലും രാത്രി പതിനൊന്നുമണിക്കുമുമ്പു് ഊണുകഴിക്കയില്ല. മണിയെത്രയായി എന്നു് ആർക്കും ഒരന്വേഷണവുമില്ല. "അമ്മായിഅപ്പൻ മാത്രമേ വരാന്തയിൽ മേശപ്പുറത്തിരുന്നു് ഊണുകഴിക്കയുള്ളു. അദ്ദേഹമാണു് ആദ്യം ഊണുകഴിക്കുന്നതു്. ബാക്കിയുള്ളവരെല്ലാം അടുക്കളയിലാണു് ഭക്ഷണം. ഭർത്താവു് ഊണുകഴിഞ്ഞാൽ അമ്മായിഅമ്മയും എന്റെ നാത്തൂനും ഊണുകഴിക്കും. അർദ്ധരാത്രി കഴിയുമ്പോൾ ഞാനും ഭക്ഷണം കഴിക്കും. അപ്പോഴേയ്ക്കു് മററുള്ളവരെല്ലാം ഉറക്കമാവും. പിന്നെ പാത്രങ്ങളെല്ലാം കഴുകി അടുക്കിവച്ചശേഷം ഞാനും കിടന്നുറങ്ങും. കിടക്കാത്ത താമസമേയുള്ളു ഉറക്കം വരാൻ. അത്രയധികം

ക്ഷീണമുണ്ട്.

എല്ലാ ഭാര്യമാരും ഇങ്ങനെയായിരുന്നു. ഞാൻ മാത്രം പരിഭവിച്ചിട്ടെന്തുകാര്യം! അല്ലെങ്കിൽ ആരോടു് പരിഭവിക്കാനാണു്? ദിവസങ്ങളും ആഴ്ചകളും മാസങ്ങളും വർഷങ്ങളും കടന്നുപോയി. ഈ അമ്മായിഅമ്മ ഒരു ജോലിയും ചെയ്യാതെ നടക്കുന്നു. അതിൽ ആദ്യം അരിശം തോന്നി. ആലോചിച്ചപ്പോൾ അരിശം കരുണയായി മാറി. എന്നെപ്പോലെ ചെറുപ്പംമുതൽ നരകിച്ച ആ സ്ത്രീ ഇനിയെങ്കിലും ആശ്വസിക്കട്ടെ. എല്ലാം സഹിക്കാൻ ഞാൻ തീരുമാനിച്ചു എന്റെ വിവാഹക്കാര്യം പറഞ്ഞപ്പോൾ അപ്പന്റെ കണ്ണിൽനിന്നു് കണ്ണീർകണങ്ങൾ അടർന്നുവീണതിനെപ്പററി ഞാൻ ഓർത്തു.

ഒരുദിവസം എനിക്കു പനിപിടിച്ചു. നേരം വെളുത്തപ്പോൾ കിടക്കയിൽനിന്നു് എഴുന്നേൽക്കുവാൻ എനിക്കു ശക്തിയില്ലായിരുന്നു. അതെന്റെ കള്ളത്തരമാണെന്നു പറഞ്ഞു് അമ്മായിഅമ്മ എന്നെ പിടിച്ചെഴുന്നേൽപ്പിച്ചു് അടുക്കളയിലേക്കു ഉന്തിവിട്ടു. ഭർത്താവു് ഇടപെട്ടില്ല. അദ്ദേഹം ഒന്നും അറിയാത്ത മട്ടിൽ ആ രംഗത്തുനിന്നു് പോയി. കരുണയുള്ള ഒരു ഹൃദയം ആ വീട്ടിലുണ്ടോ? ഇല്ല. എനിക്കു് പനിയാണെന്നു് വിശ്വസിക്കാൻ അവിടെയാരും ഉണ്ടായിരുന്നില്ല. പനി കടുത്തു. പിടിച്ചെഴുന്നേൽപ്പിച്ചാലും എഴുന്നേൽക്കാൻ സാദ്ധ്യമല്ലാത്തവിധത്തിൽ ഞാൻ വിവശയായി. എന്റെ അമ്മയെ കാണുവാൻ ഞാൻ കൊതിച്ചു. അക്കാര്യം ഞാൻ ആരോടും പറഞ്ഞില്ല. ഏകദേശം ഇരുപത്തിഅഞ്ചുദിവസം കഴിഞ്ഞപ്പോൾ രോഗത്തിനുപോലും എന്നോടു വെറുപ്പുതോന്നി. അതെന്നെ വിട്ടുപോയി. അതിൽപിന്നെ ജോലിചെയ്യാനുള്ള ആരോഗ്യം എനിക്കുണ്ടായില്ല. എന്നും ജോലിക്കു വീഴ്ചയുണ്ടാകും. അതെന്റെ അധികപ്രസംഗമാണെന്നു് അമ്മായിഅമ്മ വിധികല്പിച്ചു. നിന്ദവാക്കുകളും തവിക്കണകൊണ്ടുള്ള പ്രഹരവുംകൊണ്ടു് ഞാൻ നല്ലകുട്ടിയാകുമെന്നു് അമ്മായിഅമ്മ വിധിച്ചു. പക്ഷേ, അപ്പോൾ ജോലിയിൽ കൂടുതൽ വീഴ്ചകളുണ്ടായി. എന്റെ പരിഭ്രമം നിമിത്തം പാത്രങ്ങളും മററും എന്റെ കൈയിൽനിന്നു് താഴെവീണു് പൊട്ടുവാൻതുടങ്ങി. അമ്മായിഅമ്മയ്ക്കു കലികയറി. എന്റെ ഭർത്താവിനെ വിളിച്ചു് ശകാരം തൊടുത്തുവിട്ടു. അദ്ദേഹം ഒരു പെൺകോന്തനാണെന്നു് അവർ ആരോപണം നടത്തി. "എടാ പെണ്ണുങ്ങളെ നിലയ്ക്കു നിർത്തണം. നിന്റെ ഈ പിണ്ണപിണ്ണാത്ത ശരീരം എന്തിനാടാ? പച്ചവെള്ളം ചവച്ചിക്കുന്ന വിദ്വി! ഞാൻ പറയുന്നതു കേട്ടു് അവൾക്കിവിടെനിൽക്കാൻ വയ്യെങ്കിൽ അവളേംകൊണ്ടു് നീ എവിടെയെങ്കിലും പൊയ്ക്കോ: എടാ കൈക്കു് ബലമുണ്ടെങ്കിൽ അവടെ പുറം തല്ലിപ്പൊളിക്കണം" അതൊരു സുഗ്രീവാജ്ഞയായിരുന്നു. ഭർത്താവിന്റെ കർത്തവ്യങ്ങൾ അമ്മ പറഞ്ഞുകൊടുത്തു. മകൻ വിശ്വസിച്ചു. ഓരോ ദിവസവും അമ്മ കററപത്രം തയ്യാറാക്കും. കൈക്കു ബലമുള്ള മകൻ കർത്തവ്യം നിർവ്വഹിക്കും. സഹിക്കാൻ സാദ്ധ്യമല്ലാത്തവിധം മർദ്ദനം അടിക്കടി വർദ്ധിച്ചു. ഒരുദിവസം എനിക്കു വീട്ടിൽ പോകണമെന്നു ഞാൻ പറഞ്ഞു. അതു മറെറാരു കള്ളത്തരവും മറെറാരു അധികപ്രസംഗവുമാണെന്നു് അവർ മുദ്രയടിച്ചു. അവരെന്നെ വിട്ടില്ല. പരുഷവാക്കുകൾ ഞാനും പറയാൻ തുടങ്ങി. എന്റെ ഭർത്താവിന്റെ മൃഗീയമായ വികാരാവേശത്തിനു് ഞാൻ വഴങ്ങിക്കൊടുക്കാതായി. അദ്ദേഹത്തിനു് എന്നോടുള്ള താല്പര്യം മുഴുവൻ നശിക്കുകയും ചെയ്തു. വാസ്തവത്തിൽ ആ വീട്ടിലെ വേലക്കാരിയുടെ സ്ഥാനം മാത്രമാണു് എനിക്കു് അവശേഷിച്ചതു്. നരകയാതനനിറഞ്ഞ ദിവസങ്ങൾ ഓരോന്നും ഒരുവിധത്തിൽ തള്ളിവിട്ടു. അങ്ങനെ ഒന്നുരണ്ടുവർഷം കഴിഞ്ഞു. ഭൂമിയെ സ്വർഗ്ഗമാക്കുന്ന വിവാഹജീവിതത്തിൽ ഞാൻ കണ്ടെത്തിയതു് നരകം മാത്രമായിരുന്നു. ഞാൻ നെടുവീർപ്പിട്ടു; കരഞ്ഞു; പ്രാർത്ഥിച്ചു. ഒരു പരിഹാരവും കണ്ടില്ല. ഒരു വസ്തുത എന്നെ ആശ്വസിപ്പിച്ചു. എനിക്കു കുട്ടികളില്ല. ഞാൻ ഗർഭിണിയല്ല. ഒളിച്ചോടിപ്പോയാലോ? എവിടേയ്ക്കു്? വീട്ടിലേയ്ക്കോ? അപ്പൻ അവിടെകയററുമോ? അഭിമാനക്ഷയമല്ലേ? കെട്ടിച്ച പെണ്ണു് ഭർത്താവിന്റെ വീട്ടിൽനിന്നു ഒളിച്ചോടിപ്പോയാൽ! അപ്പനു് ആലോചിക്കപോലും വയ്യ. അപ്പനു് വലിയ അവമാനമാകും. പിന്നെയെന്താണു ചെയ്യുക! ഒന്നും ചെയ്യാനില്ല. വേലക്കാരിയായി ചുമച്ചും കുരച്ചും അവിടെ നരകിക്കുക, അല്ലെങ്കിൽ? ഒളിച്ചോടിപ്പോക. വീണ്ടും ഞാൻ ആലോചിച്ചു. എന്റെ ആത്മാവു് ഉച്ചത്തിൽ വിളിച്ചുപറഞ്ഞു:—"ഉടനെ ഓടിപ്പോകുക, അല്ലെങ്കിൽ നീ മരിക്കും" ഒരാജ്ഞ ഉഗ്രമായി ഈ ശാസനം എന്റെ മനസ്സിൽ ഇരമ്പിക്കൊണ്ടിരുന്നു. ഒടുവിൽ ആത്മാവിന്റെ ആ അന്ത്യശാസനത്തിനു് ഞാൻ വഴങ്ങിക്കൊടുത്തു.

ഞാൻ തയ്യാറായി. അവിടുത്തെ മർദ്ദനം സുഖകരമാണെന്നു് ഞാൻ അഭിനയിച്ചു, എല്ലാവർക്കും തൃപ്തിയായി. എന്നാൽ ശേഷിച്ച ശേഷി മുഴുവൻ ഉപയോഗിച്ചു് ജോലി ചെയ്തുതീർത്തു. "അങ്ങനെ മര്യാദപഠിക്കട്ടെ" എന്നു്

അമ്മായിഅമ്മ വിജയഭാവത്തിൽ പറഞ്ഞു. ഞാൻ ഒന്നും മിണ്ടിയില്ല. ആറേഴുദിവസം നല്ലകുട്ടിയായി ജീവിച്ചു. ഒരുദിവസം അർദ്ധരാത്രിവരെ പാത്രങ്ങൾ കഴുകി. എല്ലാവരും ഉറക്കമായി എന്നു നിശ്ചയമാകുന്നതുവരെ അടുക്കളയിൽ കാത്തിരുന്നു. ഭയങ്കരമായ ഒരു നിശ്ശബ്ദത ആ വീടിനെ വലയംചെയ്തു. ക്രൂരിരുട്ടുകൊണ്ടു് പ്രകൃതി ഈ ഭൂമിയെ മുഴുവൻ പൊതിഞ്ഞു. പറ്റിയ അവസരം. അമ്മാവിന്റെ അന്ത്യശാസനം പൂർവ്വാധികം ശക്തിയോടുകൂടി ഹൃദയത്തിൽ മുഴങ്ങി. അടുക്കളയിലെ മണ്ണെണ്ണവിളക്കു കെടുത്തി, വാതിൽ ശബ്ദമുണ്ടാകാതെ അടച്ചു. പടിവാതിൽവരെ പതുക്കെപ്പതുക്കെ നടന്നു. പിന്നെ ശ്വാസം വിടാതെ ഓടി. അയ്യോ ഓർക്കുവാൻപോലും വയ്യ. ആ മുരടിച്ച പർവ്വതങ്ങൾ എന്നെ പലേടത്തും വീഴ്ത്തി. എന്നിട്ടും ആ ക്രൂരിരുട്ടിൽ ഞാൻ ഓടി. ഇന്നത്തെപ്പോലെ നല്ല റോഡില്ല. മുപ്പത്തിഅഞ്ചു മൈൽ ഓടിയെങ്കിലേ വീട്ടിൽ ചെല്ലാൻ സാധിക്കയുള്ളു. ഓട്ടകതന്നെ. പക്ഷേ, ഓടി ഓടി ഞാൻ തളർന്നു. ഞാൻ കിതച്ചു് നിന്നുപോയി. എവിടെവരെ ഓടിയെന്നും ഏതു വഴിയിൽക്കൂടെയാണു് ഓടിയതെന്നും എനിക്കു് നിശ്ചയമില്ല. മണിയെത്രയായി? അതും അറിഞ്ഞുകൂടാ. നിലാവുദിച്ചില്ല. എങ്കിലും ഒരു നേരിയ പ്രകാശം അവിടെ വീശിത്തുടങ്ങിയിരുന്നു. വഴിവക്കിനടുത്തു് ഒരു പാറ ഞാൻ കണ്ടു. ആ പാറയുടെ ചരിവിൽ ചെന്നപ്പോഴേയ്ക്കു് ക്ഷീണം വർദ്ധിക്കുന്നതായി തോന്നി. എവിടെയെങ്കിലും ഇരിക്കണം, തല കറങ്ങുന്നു. ഞാൻ മറിഞ്ഞുവീണു. പരസ്പരബന്ധമില്ലാത്ത ചിന്താപരമ്പരകൾ എന്റെ തലയിൽക്കൂടി പാഞ്ഞുപോയി.

പ്രഭാതരശ്മികൾ ആ ഗ്രാമപ്രദേശത്തിനു് കുങ്കുമം ചാർത്തി. പതിവുപോലെ പൂങ്കോഴികൾ കൂകി, കിളികൾ ചിലച്ചു, അടുത്തുള്ള പ്രകൃതിയുടെ ആഹ്ളാദനിനദങ്ങൾ കേട്ടു് ഞാൻ പെട്ടെന്നുണർന്നു. നേരം വെളുത്തു. ഞാനെവിടെയാണു് വന്നെത്തിയിരിക്കുന്നതു്? എനിക്കറിഞ്ഞുകൂടാ. ആരെങ്കിലും എന്നെ കണ്ടോ? അതും നിശ്ചയമില്ല. ആ പാറപ്പുറത്തു് കിടക്കുന്നതു് അത്ര പന്തിയല്ല. പെരുവഴിയിൽക്കൂടി വീട്ടിലേക്കുള്ള യാത്ര തുടർന്നാൽ വല്ലവരും കണ്ടുപിടിക്കയും ചെയ്യും.

ഞാൻ ഒളിച്ചോടിപ്പോയെന്നുള്ള വിവരം വെളുപ്പിനെയെങ്കിലും ഭർത്താവിന്റെ വീട്ടുകാർ അറിഞ്ഞിരിക്കണം. ആ പണക്കാരുടെ കിങ്കരന്മാർ എന്നെ അന്വേഷിച്ചു നാലുപാടും പുറപ്പെട്ടുകഴിഞ്ഞിട്ടുണ്ടു്. ഭാര്യ ഇങ്ങനെ ഒളിച്ചുപോയാൽ ഭർത്താവിനു ഭയങ്കര മോശമാണു്. ആ തടിയൻഭർത്താവിന്റെ കൈയിൽ എന്നെക്കിട്ടിയാൽ തവിട്ടുപൊടിയാകും. ഞാൻ എന്തുചെയ്യും? ആ പാറപ്പുറത്തു കിടന്ന കിടപ്പിൽ ആലിലപോലെ വിറച്ചു. ഏതായാലും അടുത്തുള്ള കുറ്റിക്കാട്ടിൽ പകൽ മുഴുവൻ ഒളിച്ചിരിക്കാമെന്നു് അവസാനം നിശ്ചയിച്ചു. വൈകുന്നേരംവരെ ഇരുന്നും കിടന്നും ഉറങ്ങിയും മയങ്ങിയും പരവശയായി കഴിച്ചുകൂട്ടി. വൈകുന്നേരം വിശപ്പും ദാഹവും അടക്കാൻ വയ്യാതായി. എവിടെച്ചെന്നാണു കുറെ വെള്ളം ചോദിക്കുക? എന്റെ നാട്ടിലെ ഒരു പ്രമാണിയുടെ മകൾ, മറ്റൊരു നാട്ടിലെ ഒരു ധനാഢ്യന്റെ മകന്റെ ഭാര്യ എന്നീ നിലയിൽ പലരും എന്നെക്കണ്ടാൽ അറിയുമായിരിക്കാം. ഏതായാലും നസ്രാണികളുടെ വീടുകളിൽ പോയി വെള്ളം ചോദിക്കുന്നതു ബുദ്ധിപൂർവ്വമല്ല. വളരെ ദൂരത്തല്ലാതെ മൂന്നുനാലു ചെറ്റക്കുടിലുകളിൽ മണ്ണെണ്ണവിളക്കിന്റെ പ്രകാശം ഞാൻ കണ്ടു. ഞാൻ അങ്ങോട്ടു നടന്നു. അല്പം അടുത്തുചെന്നു നോക്കിയപ്പോൾ, ആ പാവങ്ങൾ പുലയരാണെന്നു ബോദ്ധ്യമായി. ഞാൻ സങ്കോചമില്ലാതെ ഒരു ചെറ്റക്കുടിലിന്റെ വാതിൽക്കലേക്കു നടന്നുചെന്നു. അവർ ഭക്ഷണം കഴിക്കുന്ന സമയം. അമ്മനും അമ്മിയും കിടാങ്ങളും എല്ലാവരുംകൂടി ഒരുമിച്ചിരുന്നു് ഉള്ള കഞ്ഞി സന്തോഷത്തോടേ കഴിക്കയാണു്. ഉള്ളവരുടെ കുടുംബജീവിതത്തെക്കാൾ ഇല്ലാത്തവരുടെ കുടുംബജീവിതം എത്രയോ ആഹ്ളാദനിർഭരമാണു്! എന്നെക്കണ്ട നിമിഷത്തിൽ അത്ഭുതപരതന്ത്രയായ പുലക്കള്ളി ഓടി വാതിൽക്കലെത്തി. "തമ്പുരാട്ടി ഈ രാത്രിയിൽ!"

ഞാൻ—ഓ, ഒന്നുമില്ല.

പുലക്കള്ളി—എങ്കിലും അടിയങ്ങടെ തറേൽ വരണേൽ എന്തെങ്കിലും കാണും.

ഞാൻ—വിശേഷിച്ചൊന്നുമില്ല. വല്ലാത്ത ഒരു ദാഹം.

പുലക്കള്ളി—അയ്യോ, അതിനാണോ അടിയങ്ങടെ തറേൽ വന്നതു്? വല്ല തമ്പുരാക്കന്മാരുടെയും വീട്ടിൽ ചെന്നിരുന്നേൽ തമ്പുരാട്ടിക്കു കുറെ നല്ല വെള്ളം കുടിക്കാരുന്നു.

ഞാൻ—അതൊന്നും വേണ്ട. വളരെ ദൂരം നടന്നതിന്റെ ക്ഷീണമാണു്. അല്പം വെള്ളം കുടിച്ചാൽ പരവേശം ഒന്നു കുറയും.

പുലക്കള്ളി എന്നെ സൂക്ഷിച്ചു നോക്കി. അവളുടെ വീട്ടിൽ ഇതുവരെയും ഒരു നസ്രാണിസ്ത്രീ വെള്ളം കുടിക്കാൻ ചെന്നിട്ടില്ല. അടുത്തുതന്നെ തമ്പുരാക്കന്മാർ പലരും താമസിക്കുമ്പോൾ ഒരു തമ്പുരാട്ടി അടിയാരുടെ വീട്ടിൽ ചെല്ലേണ്ട

അവശ്യവുമില്ലല്ലോ. പിന്നെ ഇതെന്തു കഥ! പുലക്കള്ളി അമ്പരന്നു. അവളുടെ ഉള്ളിൽ ചില തീരുമാനങ്ങൾ ഉറയ്ക്കുന്നതിൻ്റെ അടയാളങ്ങൾ അവളുടെ മുഖത്തു സ്ഫുരിച്ചിരുന്നു. എനിക്കവളെ ഒരു പരിചയവുമില്ല. വേഷംകൊണ്ടും ഭാവംകൊണ്ടും ഞാൻ ഒരു നസ്രാണിസ്ത്രീയാണെന്നു് ഊഹിച്ചുകൊണ്ടു് അവൾ എന്നെ തമ്പുരാട്ടി എന്നു വിളിക്കുകയായിരുന്നു. അതും എൻ്റെ തലച്ചോറിൽ ഒരു വിസ്മയചിഹ്നം വരച്ചു. ജാതിയെ മാത്രം ആസ്പദമാക്കി തമ്പുരാനും തമ്പുരാട്ടിയും ഉണ്ടാവുക!

പുലക്കള്ളി—തമ്പുരാട്ടിക്കു വെശപ്പുണ്ടോ?

ഞാൻ—ഉണ്ടു്.

പുലക്കള്ളി—എന്നാൽ അടിയൻ കുറെ കഞ്ഞാളം തരാം. പററ് അധികം ഇല്ലാരുന്നു. അതെല്ലാം കിടാങ്ങക്കു കൊടുത്തു.

ഞാൻ—കഞ്ഞിവെള്ള മൊണ്ടെങ്കിൽ അതുതന്നെയാകട്ടെ.

കുറെ കഞ്ഞിവെള്ളം ഒരു കഞ്ഞികുടിച്ചട്ടിയിൽ എടുത്തു് എനിക്കു തന്നു. മുഴുവനും ഒരൊററക്കുടി. അതിനെത്തുടർന്നു് വിയർപ്പും പാരവശ്യവുമുണ്ടായി. ലേശം സുഖമെന്നു തോന്നിയപ്പോൾ ആ പാവപ്പെട്ട കുടുംബത്തോടു യാത്രപറഞ്ഞു് ഞാൻ പെരുവഴിയിൽ പ്രവേശിച്ചു. രാത്രി പത്തു മണിയായി. ആൾസഞ്ചാരം മിക്കവാറും നിലച്ചു. ധൈര്യമവലംബിച്ചു ഞാൻ മുന്നോട്ടു നടന്നു. അർദ്ധരാത്രി കഴിഞ്ഞപ്പോഴേയ്ക്കു നടക്കുവാനുള്ള ശേഷി മുഴുവൻ നശിച്ചു. ഒരു മരച്ചുവട്ടിൽ ഞാൻ ചാരിയിരുന്നു. നടന്നു് അപ്പൻ്റെ വീട്ടിൽ ചെല്ലാൻ എനിക്കു ശക്തിയില്ല. അപ്പോൾ ഒരു കാളവണ്ടി അതിലേ വന്നു. വണ്ടിക്കാരൻ വണ്ടി നിർത്തി. ഒരു ചെറുപ്പക്കാരി അർദ്ധരാത്രി കഴിഞ്ഞു പെരുവഴിയിൽ തളർന്നുകിടക്കുന്നു. പലതും എന്നെപ്പററി അയാൾ ഊഹിച്ചിരിക്കണം. "നടക്കാൻ വയ്യാഞ്ഞിട്ടു് ഇവിടെയിരുന്നുപോയതാണു്" എന്നു് അയാളുടെ ചോദ്യത്തിനു ഞാൻ മറുപടി പറഞ്ഞു. വണ്ടിയിലെ സാമാനങ്ങൾ വണ്ടിക്കാരൻ ഒതുക്കിവച്ചു. ഒരാൾക്കു കഷ്ടിച്ചു് ഇരിക്കുവാനുള്ള സ്ഥലമുണ്ടു്. അവിടെക്കയറി ഇരിക്കാനുള്ള ക്ഷണം ഞാൻ സ്വീകരിച്ചു. എൻ്റെ അനുജത്തിയുടെ വീട്ടിന്നരികിൽ കൂടിയാണു് ആ വണ്ടി പോകുന്നതെന്നു വണ്ടിക്കാരനിൽ നിന്നു ഞാൻ മനസ്സിലാക്കി. കുണ്ടും കുഴിയും നിറഞ്ഞ ആ വഴിയിൽ കൂടി കുടുങ്ങി കുടുങ്ങി ആ വണ്ടി മുന്നോട്ടിഴഞ്ഞു. ഞാൻ പറഞ്ഞിരുന്നതനുസരിച്ചു് ചാക്കോസാറിൻ്റെ വീട്ടിൻ്റെ പടിക്കലെത്തിയപ്പോൾ വണ്ടിക്കാരൻ വണ്ടി നിർത്തി. എൻ്റെ അനുജത്തിയുടെ ഭർത്താവാണു ചാക്കോസാർ. അവരുടെ വിവാഹം കഴിഞ്ഞിട്ടു് അധികം നാളായില്ല. ചാക്കോസാർ ഒരു സ്കൂൾടീച്ചറാണു്. സ്കൂളിൻ്റെ അടുത്തു് ഒരു ചെറിയ കെട്ടിടം വാടകയ്ക്കെടുത്തു് അദ്ദേഹം താമസിക്കുകയാണു്, വീട്ടിൽ നിന്നു് അരിയും തേങ്ങായും മററും കൊണ്ടുവരും. അങ്ങനെ സുഖമായി അവർ കഴിയുകയാണു്. വാതിലിൽ ഞാൻ ശക്തിയായി ഇടിച്ചു. ആരാണു പുറത്തുനിൽക്കുന്നതെന്നന്വേഷിച്ചു് ചാക്കോസാർ പെട്ടെന്നു വാതിൽ തുറന്നശേഷം ഭാര്യയെ വിളിക്കാൻ ഓടി. അവൾ ഓടിവന്നു് എന്നെ കെട്ടിപ്പിടിച്ചു. അവളുടെ ഏങ്ങലടികൾ എൻ്റെ ഹൃദയത്തെയും ചലിപ്പിച്ചു. ഞങ്ങൾ മതിയാകുന്നതുവരെ കരഞ്ഞു. എനിക്കെന്തോ അപകടം നേരിട്ടുവെന്നു് അവൾ മനസ്സിലാക്കിയിരുന്നു. കാരണം, എൻ്റെ ഭർത്താവിൻ്റെ കിങ്കരന്മാർ തലേദിവസം എന്നെ വേട്ടയാടാൻ വേണ്ടി അവിടെ ചെന്നിരുന്നു. അതിനാൽ എൻ്റെ കഥകളറിയാൻ അവൾ ഉൽക്കണ്ഠ പ്രദർശിപ്പിച്ചു. എന്നെക്കൂടെ വിളിച്ചുകൊണ്ടു് അവൾ അടുക്കളയിൽ പോയി. വർത്തമാനം പറയുന്നതിന്നിടയിൽ അവൾ അടുപ്പിൽ തീ പററിച്ചു് കാപ്പി അനത്തി. അവൾ പറഞ്ഞു: "അമ്മാമ്മേ, നാലഞ്ചു തകിലമുട്ടന്മാർ ഇന്നലെ പകൽ ഇവിടെ വന്നു. തങ്കമ്മയെവിടെയെന്നു് അവർ അലറിക്കൊണ്ടു ചോദിച്ചു. എനിക്കറിവില്ലെന്നു പറഞ്ഞപ്പോൾ അവർ വീട്ടിന്നുള്ളിൽ പാഞ്ഞുകയറി അടുക്കളയും തട്ടിൻപുറവുമെല്ലാം പരിശോധിച്ചു. ഉടൻതന്നെ കോപിഷ്ഠരായി അവർ മടങ്ങിപ്പോയി. അപ്പോൾ മുതൽ എനിക്കു് അമ്മാമ്മയെപ്പററിയുള്ള വിചാരമായിരുന്നു. ഏതായാലും ഇന്നലെ അമ്മാമ്മ ഇവിടെ വരാതിരുന്നതും ഇന്നു വന്നതും ദൈവാധീനമായിപ്പോയി."

ഞാൻ എൻ്റെ അനുഭവങ്ങൾ വിവരിച്ചു. ആ പാവം കൊച്ചുപെണ്ണു്, എൻ്റെ അനുജത്തി, അതെല്ലാം നിറഞ്ഞ കണ്ണുകളോടെ കേട്ടുകൊണ്ടിരുന്നു. നേരം വെളുക്കുന്നതുവരെ ഞങ്ങൾ സംസാരിച്ചു. അപ്പോൾ അവൾ ഉപദേശിച്ചു: "അമ്മാമ്മ ഇനിയും തട്ടിൻപുറത്തുതന്നെ കയറുകയാണു നല്ലതു്. വല്ലവരും കണ്ടാൽ കാര്യം കുഴപ്പത്തിലാകും. അവർ ഇനിയും തട്ടിൻപുറത്തു പരിശോധിക്കാൻ വരികയുമില്ല." പായും തലയിണയുമെല്ലാം തട്ടിൻപുറത്തു് അവൾ വിരിച്ചു. ഞാൻ അവിടെ അഭയം പ്രാപിച്ചു. അപ്പനെ അറിയിക്കണമോ അപ്പൻ്റെ വീട്ടിൽ പോകണോ എന്നുള്ളതായി പിന്നത്തെ പ്രശ്നം. ഏതായാലും തൽക്കാലം അപ്പനെ അറിയിക്കേണ്ടെന്നു ഞാൻ ശഠിച്ചു.

പക്ഷേ, ആറുമാസക്കാലം ആ

തട്ടിൻപുറത്തു കഴിച്ചുകൂട്ടിയപ്പോൾ എന്റെ ഹൃദയത്തിൽ പല ആശങ്കകളും പൊന്തിവന്നു. എന്റെ അനുജത്തിക്ക് ഒരു ഭാരമായി എത്രനാൾ ഞാൻ താമസിക്കും? ഒരു ഭീരുവായി വെളിച്ചം കയറാത്ത തട്ടിൻപുറത്ത് എത്രനാൾ ജീവിക്കും. ആ തട്ടിൻപുറത്തു വിറകിന്റെയും മറ്റു ചില സാധനങ്ങളുടെയും ഇടയിൽ സ്വച്ഛന്ദം വിഹരിച്ചുകൊണ്ടിരുന്ന എലികൾക്കു പോലും ഞാനൊരു ശല്യമായി. അപ്പോൾ പോകുകതന്നെ; അപ്പന്റെ വീട്ടിലേക്ക്.

അവിടുത്തെ താമസകാലത്ത് അവളുടെ വസ്ത്രങ്ങളാണ് എനിക്കു നൽകിയതു്. ഞാൻ ഉടുത്തുകൊണ്ടു വന്ന കച്ചമുറിയും ചട്ടയും അവൾ അലക്കിച്ച് ഭദ്രമായി സൂക്ഷിച്ചിരുന്നു. അവ ഞാൻ വാങ്ങി ഉടുത്തൊരുങ്ങി. എന്റെ പരിഭ്രമവും വിഷാദാത്മകത്വവും ഇക്കാലത്തിനിടയ്ക്കു കുറെയെല്ലാം എരിഞ്ഞടങ്ങി. ഞാൻ അപ്പന്റെ വീട്ടിലേക്കു പോകുകയാണെന്ന് അനുജത്തിയെ അറിയിച്ചു. അനുജത്തി അനുവദിച്ചു. എന്റെ ഭാവിയെപ്പറ്റി അവൾ പലതും ഉച്ചത്തിൽ ചിന്തിച്ചു; കരഞ്ഞു. എനിക്കു കരച്ചിൽ വന്നില്ല. ചാക്കോസാറും അനുജത്തിയും കൂടി എന്റെ യാത്രയെപ്പറ്റി കുറെനേരം ആലോചിച്ചു. ഒടുവിൽ എന്നെ ആശ്വസിപ്പിക്കാൻ അവർ രണ്ടുപേരും എന്നോടുകൂടി അപ്പന്റെ വീട്ടിലേക്കു വരുന്നുണ്ടെന്നു പറഞ്ഞു. ഞങ്ങൾ മൂന്നുപേരും കൂടി പുറപ്പെട്ടു.

ഞാൻ ആത്മഹത്യ ചെയ്തുവെന്നാണ് അപ്പനുൾപ്പെടെയുള്ള നാട്ടുകാർ വിശ്വസിച്ചിരുന്നതു്. എന്റെ ഭർത്താവിന്റെ വീട്ടുകാർ എനിക്കു പരിചയവും ബന്ധവുമുള്ള എല്ലാ വീടുകളിലും നാട്ടുകളിലും അന്വേഷണം നടത്തിയ ശേഷം എന്നെപ്പറ്റിയുള്ള ആശ കൈവെടിഞ്ഞിരുന്നു. ഞങ്ങൾ അപ്പന്റെ വീട്ടിൽ ചെന്ന സന്ദർഭം അതായിരുന്നു. മരിച്ചുപോയ മകൾ വീണ്ടും ജീവനുള്ളവളായിത്തീന്നാൽ അപ്പനുമമ്മയ്ക്കും ഉണ്ടാകുന്ന സന്തോഷം പറഞ്ഞറിയിക്കാമോ? സാധാരണ അടുക്കളഭ്രമത്തിൽ വ്യാപൃതയായിരിക്കുന്ന അമ്മ എന്നെ ദൂരത്തുവച്ചുതന്നെ കണ്ടു. തങ്കമ്മേ എന്ന് ഉച്ചത്തിൽ വിളിച്ചുകൊണ്ട് അമ്മ എന്റെ സമീപത്തേക്ക് ഓടി. പെറ്റതള്ളയുടെ ശരിയായ രൂപം! അമ്മ കിതച്ചോടിവരുന്നതുകണ്ട് എന്റെ ദേഹം മുഴുവൻ കോരിത്തരിച്ചു. എന്റെ കാൽ പെരുത്തുപോയി. മുന്നോട്ട് ഒരടിപോലും വയ്ക്കാൻ വയ്യാതെ ഞാൻ അവിടെത്തന്നെ നിന്നു. അപ്പോഴേയ്ക്കു് അമ്മ സമീപത്തെത്തി എന്നെ കെട്ടിപ്പിടിച്ചു വാവിട്ടു കരഞ്ഞു. കുറെയെല്ലാം മരവിച്ചുകഴിഞ്ഞിരുന്ന എന്റെ ഹൃദയത്തെ അമ്മയുടെ രോദനങ്ങൾ തട്ടിയുണർത്തി. ഞാനും കരഞ്ഞുപോയി. എന്റെ അനുജത്തിയും ഞാനുംകൂടി അമ്മയെ താങ്ങിപ്പിടിച്ചുകൊണ്ടു വീട്ടിലേക്കു കയറിച്ചെന്നപ്പോൾ, അശ്രുക്കൾ വാർത്തുകൊണ്ട് അപ്പൻ ഞങ്ങളുടെ സമീപത്തേക്കു വരുന്നുണ്ടായിരുന്നു. അപ്പന്റെ അശ്രുകണങ്ങൾ എന്റെ കവിൾത്തടങ്ങളിൽ കൂടിയൊഴുകി. എന്നെ കെട്ടിക്കുന്ന കാര്യം പറഞ്ഞപ്പോൾ എന്റെ കവിൾത്തടങ്ങളിൽ ചുംബനങ്ങൾ വർഷിച്ചുകൊണ്ടു കണ്ണുനീർ വാർത്ത രംഗം അപ്പൻ സ്മരിച്ചിരിക്കണം.

എന്റെ കഥകൾ അമ്മ ആർത്തിയോടെ കേട്ടു. അപ്പനും മൗനമായിരുന്ന് അതെല്ലാം കേൾക്കുന്നുണ്ടായിരുന്നു. അമ്മ ഇടയ്ക്കിടയ്ക്കു പല ചോദ്യങ്ങളും ചോദിക്കുന്നുണ്ടായിരുന്നു. അപ്പൻ മൂന്നു നാലു ദിവസത്തേക്ക് ഒന്നും മിണ്ടിയില്ല.

വികാരങ്ങളെല്ലാം എരിഞ്ഞടങ്ങി. ഞാൻ ഒരു പ്രശ്നമാണെന്നു അപ്പനും അമ്മയ്ക്കും ബോദ്ധ്യമായി. ഭർത്താവിന്റെ വീട്ടിൽനിന്ന് ഒളിച്ചോടിപ്പോയ പെണ്ണിനെ രണ്ടാമതു ആണുങ്ങളാരെങ്കിലും സ്വീകരിക്കുമോ? ഇല്ല. പിന്നെയെന്താണ് പോം വഴി? ഭർത്താവിന്റെ വീടിലേക്കു തിരിച്ചു പോകുക. വീണ്ടും വീണ്ടും പല ദിവസങ്ങൾ ചിന്തിച്ചിട്ടും അപ്പൻ ഈ നിഗമനത്തിൽതന്നെ എത്തിച്ചേർന്നു. അപ്പൻ എന്നെ വിളിച്ചു പറഞ്ഞു:—മോളേ, നിന്റെ ഇപ്പോഴത്തെ നില വളരെ അപകടം പിടിച്ചതാണ്. ഞാനും നിന്റെ അമ്മയും മരണത്തിന്റെ വക്കിൽ എത്തിച്ചേർന്നിരിക്കയാണ്. ഞങ്ങളുടെ കാലം കഴിഞ്ഞാൽ നിനക്ക് ഒരാശ്രയവുമില്ല. അതിനാൽ ഭർത്താവിന്റെ വീട്ടിൽ നീ തിരിച്ചുപോകണം”

അതു് അപ്പന്റെ അവസാനത്തെ വിധിയായിരുന്നു. എന്നെ എന്റെ ഭർത്താവു ഇടിച്ചുകൊല്ലുമെന്നു ഞാൻ പറഞ്ഞു. അതിൽ അപ്പനു ദുഃഖമില്ലേ എന്നു ഞാൻ ചോദിച്ചു. അപ്പോഴാണ് പ്രശ്നത്തിന്റെ വേറൊരു വശം അപ്പൻ വിശദീകരിച്ചതു്. “ഒരു പെണ്ണിനെ കെട്ടിച്ചയച്ചാൽ അവൾ അവളുടെ ഭർത്താവിന്റെ വീട്ടിൽ താമസിക്കണം. അവൾ വീണ്ടും അവളുടെ വീട്ടിൽവന്നു താമസിക്കുന്നതു് അപ്പനും അമ്മയ്ക്കും വീട്ടുകാർക്കും അപമാനമാണ്’’

തിരിച്ചു ചെല്ലുമ്പോൾ ഭർത്താവ് അടിച്ചുകൊല്ലുകയാണെങ്കിലോ എന്നു ഞാൻ പിന്നെയും ചോദിച്ചു. “അടിച്ചുകൊല്ലുകയാണെങ്കിൽ മരിക്കണം’’ അതായിരുന്നു അപ്പന്റെ മറുപടി.

ഞാൻ—“എന്റെ മരണത്തെക്കാൾ സഹിക്കാൻ പാടില്ലാത്ത

കാൎയ്യമാണോ ഈ അവമാനം."

അപ്പൻ—അതേ"

ഞാൻ—"അപ്പോൾ ഞാൻ മാപ്പിള വീട്ടിൽ പോകണമെന്നു തന്നെയാണോ അപ്പൻ തീരുമാനിക്കുന്നതു്?"

അപ്പൻ—അതേ; പോകണം. തല്ലിയാൽ കൊള്ളണം; കൊന്നാൽ മരിക്കണം.

വല്ലവന്റെയും തല്ലുകൊണ്ടു് ചാകുന്നതിനെക്കാൾ നല്ലതു് ആത്മഹത്യയാണു്. അല്ലെങ്കിൽ എന്തിനങ്ങനെ മരിക്കുന്നു. എന്നെ രക്ഷിക്കുവാൻ ആരുമില്ലെങ്കിൽ എന്തിനു മരിക്കുന്നു? കൂലിവേല ചെയ്താൽ ജീവിക്കരുതേ? ജീവിക്കാം. മാത്രമല്ല എനിക്കു് കുറെ അക്ഷരഭ്യാസവുമുണ്ടു്. വീടുകളിലിരുന്നു കുട്ടികളെ പഠിപ്പിക്കുന്ന ജോലിയെങ്കിലും കിട്ടും. എന്റെ ഒരു സ്നേഹിത ഒരദ്ധ്യാപികയാണു്. അവളുടെ ശമ്പളംകൊണ്ടു് അവൾ ജീവിക്കുന്നു. അവൾക്കോ മറ്റുള്ളവർക്കോ അവൾ ഒരു ഭാരമല്ല. ആരുടെയും തല്ലുകൊണ്ടു് മരിക്കേണ്ട ആവശ്യവുമില്ല.

പട്ടണത്തിൽ താമസിക്കുന്ന ആ സ്നേഹിതയുടെ വീട്ടിൽ പോകാൻ ഒരു ദിവസം തീരുമാനിച്ചു. വേറെ ഒന്നു രണ്ടു അദ്ധ്യാപികമാരും അവളുംകൂടി ഒരു വീടെടുത്തു് താമസിക്കയാണു്. എന്റെ അനുഭവങ്ങൾ മുഴുവൻ അവളോടു ഞാൻ തുറന്നു പറഞ്ഞു. അപ്പനും അമ്മയ്ക്കും ഭർത്താവിനും പരിഹരിക്കാൻ വയ്യാത്ത ചില പ്രശ്നങ്ങൾ പരിഹരിക്കാൻ ഉത്തമസുഹൃത്തുക്കൾക്കു സാധിക്കും.

അദ്ധ്യാപിക—"തങ്കമ്മ ഏതായാലും [illegible]സം ഞങ്ങളുടെ കൂടെ താമസിക്കുക. അതിനകം ഒരു പോംവഴി കണ്ടുപിടിക്കാം.

ഞാൻ സമ്മതിച്ചു. അടുത്തുള്ള ഒരു വ്യവസായിയുടെ കുട്ടിക്കു് ട്യൂഷൻ കൊടുക്കുവാൻ അദ്ധ്യാപിക ഏർപ്പാടു ചെയ്തു. പക്ഷേ, പ്രതിമാസം മൂന്നു രൂപാ ശമ്പളംമാത്രം. എന്നെപ്പററി പല വിവരങ്ങളും വ്യവസായിയുടെ ഭാര്യ ചോദിക്കുന്നുണ്ടായിരുന്നു. സത്യം പറഞ്ഞാൽ ഒരു പക്ഷേ, അവർക്കെന്നോടു വെറുപ്പുണ്ടാകുമെന്നു ഞാൻ ശങ്കിച്ചു. ആദ്യം ഒന്നും തുറന്നു പറഞ്ഞില്ല. ഒരു ദിവസം സത്യം മുഴുവൻ അനുകമ്പയുള്ള ആ വീട്ടുകാരിയോടു പറഞ്ഞു. എന്റെ സ്നേഹിതയുടെ ചിലവിലാണു് താമസിക്കുന്നതെന്നും വെളിപ്പെടുത്തി. നാഗരികതയിൽ വളർന്നു വന്ന ആ വനിത എന്റെ ഭർത്താവിന്റെ നടപടിയെ വളരെയധികം ആക്ഷേപിച്ചു. എന്നെ സഹായിക്കാമെന്നു വാഗ്ദത്തവും ചെയ്തു.

അവരുടെ കൊച്ചുകുട്ടിയെ ഞാൻ നന്നായി പഠിപ്പിക്കുന്നുണ്ടെന്നു് അവർക്കു് അറിയാമായിരുന്നു. കണക്കെഴുതാനും മിടുക്കിയാണെന്നു് അവർ സങ്കല്പിച്ചിരിക്കണം. ഏതായാലും അവരുടെ ശുപാർശപ്രകാരം കമ്പനിയിൽ എനിക്കൊരു ജോലി കിട്ടി. മററു ക്ലാർക്കന്മാരുടെയും അദ്ധ്യാപികയുടെയും സഹായത്താൽ കുറെ ദിവസത്തെ പരിശ്രമംകൊണ്ടു കണക്കെഴുതാൻ ഒരു വിധം പഠിച്ചു.

അവിടെ താമസിച്ചിരുന്ന മൂന്നു കെട്ടിക്കാത്ത "മിസ്സു"മാരുടെകൂടെ

# ഇംഗ്ളണ്ടിലെ ഒരു ടീപ്പാർട്ടി

## ഇംഗ്ളണ്ടിലെ ഒരു സ്ത്രീ (ലാൻഡ് ലേഡി) ഇൻഡ്യാക്കാരനോ ആഫ്രിക്കക്കാരനോ താമസിക്കാൻ മുറി നൽകാത്തതിൻെറ കാരണം

**കെ. രാഘവൻ പിള്ള എം. ഏ., പി. എച്ച്. ഡി. (ലണ്ടൻ)**

ഒരു ററീ പാർട്ടി നടക്കുന്നതായി സങ്കല്പിക്കുക. ഇൻഡ്യാക്കാരും ഇംഗ്ലീഷുകാരും സമ്മേളിച്ചിരിക്കുന്ന ഒരു ററീ പാർട്ടി. മനോഹരമായ വസ്ത്രം ധരിച്ച് അണിഞ്ഞൊരുങ്ങിയിരിക്കുന്ന വനിതാമണികൾ, പുതിയ കോട്ടുകളും മററും ധരിച്ചു കാമദേവവേഷം കെട്ടിയിട്ടുള്ള യുവാക്കളുടെ കണ്ണുകൾകൊണ്ടോ, ദേഹംകൊണ്ടുതന്നെയോ പിൻതുടരപ്പെട്ടുണ്ടായിരിക്കും. അതാ, ആ കോണിൽ നിന്നുകൊണ്ട് ചിലരുമായി ആവേശത്തോടുകൂടി സംസാരിക്കുന്നതു് ഒരു ആഫ്രിക്കാക്കാരനാണ്. കരുത്തും വലിപ്പവും ഏറിയ അസ്ഥിക്കൂടം, ഉറച്ച മാംസപേശികൾ, തടിച്ച ശരിയായി അടയാത്ത ചുണ്ടുകൾ, അനവധി വാച്ചുകളുടെ സ്പ്രിങ്ങുകൾ അടുക്കിവച്ചിരിക്കുന്നതുപോലെയുള്ള തലമുടി ഇതെല്ലാം അന്ധകാരമായ ആ ഭൂഖണ്ഡത്തിൻെറ അനിഷേധ്യസ്വത്തുക്കൾ ആണ്. ബുദ്ധിപ്രസരം വല്യതായില്ലാത്ത ആ കണ്ണുകളിൽ ചിലപ്പോൾ തീ കാണാം. മത്തുപിടിച്ച ആ വാക്കുകൾ അങ്ങനെ വെളിയിലേക്കു തുരുതുരാ വരുന്നുമുണ്ട്. തൻെറ രാജ്യത്തിനു വെള്ളക്കാരിൽനിന്നു സംഭവിച്ച അപകർഷതയെ കുറിച്ചാണ് അയാൾ പ്രസംഗിക്കുന്നതു്. പക്ഷേ, ആണും പെണ്ണും ഉൾപ്പെട്ട ശ്രോതാക്കൾ ക്ഷമയോടുകൂടി അതു കേൾക്കുകയാണു; 'ഹോ' 'ഹോ' 'ആഹാ' എന്നിത്യാദി വ്യാക്ഷേപങ്ങളെക്കൊണ്ട് ആ പ്രസംഗത്തിൽ കോമയും മററും ഇട്ടുകൊണ്ട്.

ബ്രിട്ടൻെറ വൈദേശികനയം അപലപിക്കുന്ന വിദേശികളെക്കുറിച്ചു മിക്ക ബ്രിട്ടീഷുകാർക്കും ദേഷമില്ല. എന്തുകൊണ്ടെന്നാൽ ബ്രിട്ടീഷുകാരെ ഇമ്മാതിരി പ്രസംഗങ്ങൾ സ്വീകരിക്കുന്ന കാര്യത്തിൽ രണ്ടു പ്രധാന വിഭാഗങ്ങളായി തിരിക്കാം; തങ്ങളുടെ വിദേശനയം കറയററതെന്നു വിശ്വസിക്കുന്ന ഒരു കൂട്ടർ, അതു പഴക്കത്തുപിടിച്ച് കാലത്തിനു പററിയതല്ലാതായിത്തീർന്നിരിക്കുന്നു എന്ന് വിവരിക്കുന്ന മറെറാരു കൂട്ടർ. ബ്രിട്ടീഷ് ഗവൺമെൻറിൻെറ വിദേശനയത്തെ ആരെങ്കിലും അധിക്ഷേപിക്കുമ്പോൾ രണ്ടുകൂട്ടരും ക്ഷമയോടുകൂടി അതു കേൾക്കും; ഒരിക്കലും കോപിക്കാറുമില്ല. ആ സഹിഷ്ണുതയുടെ കാരണമാകട്ടെ രണ്ടിടത്തും രണ്ടാണ്. ഒരിടത്തു ലോകം നന്നാക്കാൻ വെള്ളക്കാരനുള്ള കർത്തവ്യത്തെക്കുറിച്ച് അടിയുറച്ച വിശ്വാസം; മറെറാരിടത്തു, ബ്രിട്ടീഷ് വിദേശനയത്തെ അധിക്ഷേപിക്കുന്നവരുടെ വാദം ശരിയാണെന്ന ബോധം. വിൻറർട്ടൻ പ്രഭുവും, അന്യൂറിൻബെവാനും ആഫ്രിക്കാക്കാരൻെറ ദേശീയവാദം കേൾക്കുമ്പോൾ ഒരുപോലെ കാണിക്കാറുള്ള ക്ഷമയുടെ രഹസ്യം ഇതാണ്. പക്ഷേ രണ്ടുപേരുടേയും ക്ഷമ ഒരു വർഗ്ഗത്തിൽപ്പെട്ടതല്ലെന്നു മാത്രം.

ഒരു മൂലയിൽ ഒരുകപ്പ് ചായയും കുടിച്ചു നാം നിൽക്കുമ്പോൾ, അൻപതിനോടടുക്കുന്ന ഒരു മദാമ്മ കുളിർമ്മയുള്ള ഒരു ചിരിയോടുകൂടി നമ്മുടെ സമീപം എത്തുന്നു. അരയന്നപ്പിടപോലെയോ, ചിലപ്പോൾ മണ്ഡൂകപ്ളുതിയോടുകൂടിയോ ഉള്ള ആ നടപ്പ് നാം അധികം വേഗം മറന്നെന്നു് ഇരിക്കുകയില്ല. ആജാനുവസ്ത്രമാത്ര ആണ് ആ മദാമ്മയെങ്കിൽ,— മിക്കവാറും ആയിരിക്കാം – തടിച്ചു കൊഴുത്ത ആ കാലുകൾ നാം ഒന്നുരണ്ടുപ്രാവശ്യം നോക്കിയെന്നിരിക്കും; ആ കൈകളും: ആ പുഞ്ചിരിയുടെ മധുരിമയിൽ, പെരുമാററത്തിൻെറ സൗമ്യതയിൽ നാം മിക്കവാറും അലിഞ്ഞുപോകും. ബാക്കി വല്ലതും അവശേഷിക്കുന്നെങ്കിൽ, അതുകൊണ്ടുവേണം നമുക്ക് അവരുടെ സംഭാഷണം ശ്രദ്ധിക്കുവാൻ. "ഇംഗ്ലണ്ടിലെ താമസം നമുക്കു സുഖമായോ" എന്നുംമററുമുള്ള അവരുടെ ചോദ്യത്തിനുത്തരം പറഞ്ഞുകൊണ്ടു നിൽക്കുമ്പോൾ, ആക്ഷേപത്തി

---

ഞൊറും താമസമുറപ്പിച്ചു. "കെട്ടിച്ച മിസ്സ്" എന്നാണ് അവർ എന്നെ സ്നേഹപൂർവ്വം വിളിക്കാറുള്ളതു്. മരിക്കുന്നതിനെക്കാൾ നല്ലതു് ഇതു തന്നെയാണ്. പക്ഷേ, എനിക്ക് എന്തോ അപൂർണ്ണതയുണ്ട്. അതെന്നെ അസ്വസ്ഥമാക്കുന്നു.

ന്റെ ചുവ അൽപ്പവും ഇല്ലാത്ത സ്വരത്തിൽ അവർ ചോദിച്ചെന്നിരിക്കും. "അപ്പോൾ മി. പിള്ളേ! പെൺകുഞ്ഞുങ്ങളെ: പ്രസവിച്ചാൽ ഉടൻതന്നെ അവരെ കൊല്ലുന്ന പതിവ് ഇപ്പോഴുമുണ്ടോ?" അല്ലെങ്കിൽ 'പാമ്പ് ഇന്ത്യയിലെ പ്രധാന ആഹാരങ്ങളിൽ ഒന്നാണോ?' അല്ലെങ്കിൽ 'ഒരു സ്ത്രീക്കു നാലഞ്ചു ഭർത്താക്കന്മാർ എന്ന പതിവ് ഇപ്പോഴും ഉണ്ടോ!" എന്നിങ്ങനെ നമുക്കു് അബദ്ധജടിലങ്ങൾ എന്നുതോന്നുന്ന ഈമാതിരി ചോദ്യങ്ങൾ മിക്കവാറും വെറും ജിജ്ഞാസയുടെ ഫലമായി മാത്രം ചോദിക്കപ്പെടുന്നവയാണുതാനും.

എന്തുകൊണ്ടെന്നാൽ, ഒരു സാമാന്യനായ ഇംഗ്ലീഷുകാരനു ഇന്ത്യയെക്കുറിച്ചോ, മറ്റേതെങ്കിലും രാജ്യത്തെക്കുറിച്ചോ ഉള്ള വിജ്ഞാനം, സാധാരണക്കാരനായ ഒരു ഇന്ത്യാക്കാരനു് ടിംബക്ററുവിനേയോ പെറുവിനേയോ കുറിച്ചുള്ളതിൽ കൂടുതൽ അല്ല. തന്നെയുമല്ല, കുറെച്ചെറെ തെറ്റായ അറിവു് ആ ഇംഗ്ലീഷുകാരന്റെ മസ്തിഷ്ക്കത്തിൽ വലകെട്ടിയിരിക്കുകയും ചെയ്യും. പാശ്ചാത്യശക്തികൾ,നാട്ടുപിടിക്കാനുള്ള പട്ടാളങ്ങളുമായി കിഴക്കൻരാജ്യങ്ങളിൽ ചെന്നെത്തുന്നതിനു മുൻപായി, അവരുടെ മുന്നോടികൾ എന്ന നിലയ്ക്കു് അവിടവിടെ എത്തിയിരുന്നല്ലോ. ക്രിസ്തുസിദ്ധാന്തപ്രചാരകന്മാരായ പാതിരിസംഘം സ്വർഗ്ഗലോകത്തെപ്പറ്റി പ്രസംഗിക്കുവാൻ പോയിരുന്ന ആ വിശുദ്ധന്മാർ ഈ ലോകത്തെ കാര്യങ്ങളിലും അശ്രദ്ധാലുക്കൾ ആയിരുന്നില്ല. അവർ ചെന്നെത്തിയ പല നാട്ടുകളും അറിവുകേടിന്റെയും അനാചാരങ്ങളുടെയും വിളനിലങ്ങളായി അവർക്കു തോന്നുകയും ചെയ്തു. ദൈവരാജ്യത്തെ ചെങ്കതിരുകൾ അവിശ്വാസികളുടെ ഇടയിൽ വീശാൻ വിശുദ്ധവും തീവ്രവും ആയ വ്രതവും എടുത്തു് ഇറങ്ങിത്തിരിച്ച ഇവർ, തങ്ങൾ എത്തിച്ചേർന്ന കാടന്മാരുടെ നാട്ടുകളെക്കുറിച്ചു പലതരം കഥകൾ സ്വന്തം നാട്ടിലേക്കു കയറ്റുമതി ചെയ്തുകൊണ്ടിരുന്നു. അക്കാലങ്ങൾ പതിനെട്ടും പത്തൊൻപതും ശതകങ്ങൾ ആയിരുന്നതിനാൽ അവർ എഴുതിവിട്ടതിൽ ഒരു നല്ല പങ്കു് 'സമുദായപഠനങ്ങളും' 'നരശാസ്ത്രക്കുറിപ്പുകളും' മററും ആകുകയും ചെയ്തു. എത്രമേൽ താണുകിടക്കുന്ന കാടന്മാരെയാണു തങ്ങൾ ദൈവരാജ്യത്തിലേയ്ക്കുള്ള കോണിപ്പടിയിൽ പയ്യെപ്പയ്യെ കയററിവിട്ടുകൊണ്ടിരിക്കുന്നതു് എന്ന വസ്തുത വെറും ഇഹലോകത്തിലെ കാര്യവും നോക്കി വീട്ടിൽ ഇരിക്കുന്നവർ അറിയണമല്ലോ. ആഫ്രിക്കയിലെ നരഭോജിവർഗ്ഗത്തെ നന്നാക്കാൻ പോയി ഒരാറുമാസം അവരുടെ ആഹാരമാകാതെ ജീവിച്ചതിനു ശേഷം, താൻ സമുദ്ധരിക്കാൻ ശ്രമിക്കുന്നവർ ഇപ്പോഴും മനുഷ്യമാംസം തന്നെയാണു തിന്നുന്നതെന്നും, എന്നാൽ ഇന്നു് അവർ അതു വായിലാക്കാൻ കത്തിയും മുള്ളും ആണുപയോഗിക്കുന്നതു് എന്നും സ്വന്തം നാട്ടിലേയ്ക്കു് എഴുതി അയച്ച ഭാഗ്യവാനായ ഫ്രഞ്ചുപാതിരി ഈ വർഗ്ഗത്തിൽപ്പെട്ട ഒരു പാവം ആയിരുന്നു. കിട്ടിയ സമയംകൊണ്ടു് എന്തെങ്കിലും എഴുതിയ പാതിരിമാരിൽ നിന്നാണു് പാശ്ചാത്യരാജ്യത്തെ സാമാന്യജനങ്ങൾക്കു് ഇതരനാട്ടുകളിലെ ജനങ്ങളെക്കുറിച്ചു് ആദ്യമാദ്യം അറിവു ലഭിച്ചുകൊണ്ടിരുന്നതു്. അപൂർണ്ണങ്ങളും, അർദ്ധസത്യങ്ങളും, അപൂർവ്വം ചിലപ്പോൾ പച്ചക്കള്ളവും ആയിരുന്ന ഇത്തരം 'പഠന'ങ്ങൾ ശാസ്ത്രീയപഠനങ്ങളുടെ മുദ്രകളും മോഷ്ടിച്ചണിഞ്ഞു് ഒന്നൊന്നര ശതാബ്ദങ്ങൾ പാശ്ചാത്യജനതയുടെ വിജ്ഞാനതൃഷ്ണയെ അപഹസിച്ചുകൊണ്ടു് നിലവിലിരുന്നു. മിസ് മേയോ ഒരു ഉപദേശിയായിരുന്നില്ലെങ്കിലും ഉപദേശികളുടെ കൂട്ടത്തിൽ ഒട്ടുവളരെ മേയോകൾ ഉണ്ടായിരുന്നു. വെരിയർ എൽവിനെപ്പോലെയുള്ള ചിലരാണു വിദേശീയ ജനതകളെക്കുറിച്ചുള്ള വിജ്ഞാനം വിതരണം ചെയ്യുന്നതിൽ പടിഞ്ഞാറൻ രാജ്യങ്ങളിൽ നടന്നുകൊണ്ടിരുന്ന ഈ കള്ളനാണയക്കമ്പോളം അടച്ചുപൂട്ടിച്ചതു്.

ഇന്നത്തെ അമ്മാതിരി പഠനങ്ങൾ കൂടുതൽ തൃപ്തികരമായി, നീതിപൂർവമായി ചെയ്യാൻ പണ്ഡിതന്മാർക്കു കഴിയുന്നു എന്നതിനു കാരണം പഴയ മനോഭാവം തന്നെ മാറിയിട്ടുണ്ടു് എന്നതാണു്. പാശ്ചാത്യജനത പരിഷ്ക്കാരത്തിന്റെ പരമകോടിയിൽ നിൽക്കുകയാണു് എന്ന വിശ്വാസത്തോടുകൂടിയാണു പണ്ടത്തെ പാശ്ചാത്യ പണ്ഡിതന്മാർ ഇതരജനതകളെക്കുറിച്ചു പഠിക്കുവാൻ തുടങ്ങിയിരുന്നതു്. ഇന്നാകട്ടെ ഈ മനോഭാവത്തിനു് ഇളക്കം തട്ടിയിട്ടുണ്ടു്.

അതിന്റെ കാരണങ്ങളിൽ പ്രധാനമായ മറ്റൊന്നു് പൗരസ്ത്യദേശങ്ങളിൽ ഉണ്ടായിട്ടുള്ള ദേശീയമായ ഉണർവ്വും, തൽഫലമായി അവിടങ്ങളിൽ പലയിടത്തും കൈവന്നിട്ടുള്ള സ്വാതന്ത്ര്യലബ്ധിയും ആണു്. അതിനും പുറമേ ഇന്നു നരവംശശാസ്ത്രം മുതലായ ശാസ്ത്രീയപഠനം ഒരു വർഗ്ഗത്തിന്റേയോ രാജ്യത്തിന്റേയോ കുത്തക എന്നുള്ള നിലയും കൈവെടിഞ്ഞിട്ടുണ്ടു്. അവ ചിലരുടെ മാത്രം കൈവശം ഇരുന്ന സമയത്തു ചെയ്തതുപോലെ ഇന്നു നിരങ്കുശങ്ങളായ അഭിപ്രായങ്ങൾ പുറപ്പെടുവിക്കാൻ ശാസ്ത്രജ്ഞന്മാർ കൂട്ടാക്കാറില്ല. അൻപതോ നൂറോ വർഷങ്ങൾക്കു മുൻപാകട്ടെ കുറെ ശാസ്ത്രജ്ഞന്മാർക്കെങ്കിലും ഈ മാതിരി കാര്യങ്ങളിൽ അഭിപ്രായങ്ങൾ പു

റപ്പെട്ടുവിക്കുവാൻ പ്രേരണ നൽകിയതു തങ്ങളുടെ ശാസ്ത്രജ്ഞാനത്തേക്കാൾ കൂടുതൽ തങ്ങളുടെ വർഗ്ഗമേന്മയെക്കുറിച്ചുള്ള അടിയുറച്ച വിശ്വാസം ആയിരുന്നു. അബദ്ധത്തിന്റെ നേർക്കു കൈചൂണ്ടിക്കാണിക്കാൻ ആൾ ഉണ്ടായപ്പോൾ അബദ്ധപ്രസ്താവനകളും കുറഞ്ഞു.

എന്നാൽ ഇന്നത്തെ ശരിയായ വിജ്ഞാനത്തിന്റെ വെളിച്ചത്തിലും പഴയ അബദ്ധങ്ങളുടെയും അർദ്ധസത്യങ്ങളുടെയും ഇരുൾ പാശ്ചാത്യജനങ്ങളുടെ മനസ്സിൽ അൽപ്പാൽപ്പം അവശേഷിച്ചിട്ടുള്ളതായി ചിലപ്പോൾ നമുക്കു തോന്നും. ചില സ്നേഹിതന്മാരും ഞാനും കൂടി ഒരിക്കൽ ഇംഗ്ലണ്ടിന്റെ വടക്കേ വിഭാഗത്തിലുള്ള ഒരു പള്ളി സന്ദർശിക്കുകയായിരുന്നു. ഒരു ആംഗലകവി അന്ത്യവിശ്രമം കൊള്ളുന്നതും അവിടെത്തന്നെ ആയിരുന്നു. ആ സ്ഥലത്തു ഇന്ത്യാക്കാർ അധികം എത്താറില്ലെങ്കിലും, കറുത്ത മനുഷ്യരെക്കുറിച്ചുള്ള കഥകൾ അവിടെ ധാരാളം ചെന്നിരിക്കാം എന്നു് അവിടെ എത്തി അധികം കഴിയുന്നതിനു മുമ്പ് ഞങ്ങൾക്കു് ഊഹിക്കാൻ കഴിഞ്ഞു. ആ ദിക്കിലെ പ്രായമായ ആളുകൾ ഞങ്ങളോട് ഇംഗ്ലണ്ടിൽ എവിടെയും എന്നപോലെ മനംകവരുംവണ്ണം മര്യാദ കാണിച്ചു. പക്ഷേ പ്രായമായവരുടെ മനസ്സിനെ കുട്ടികൾ ചിലപ്പോൾ അവരുടെ ആ അപരാധം ശങ്കിക്കാത്ത ആർജ്ജവത്തോടുകൂടി, നഗ്നമാക്കിക്കാണിക്കാറുണ്ടല്ലോ, തെരുവിൽ നിന്നു കളിച്ചുകൊണ്ടിരുന്ന നാലഞ്ചു കുട്ടികൾ "ബ്ലാക്ക്മാൻ" (കറുത്ത മനുഷ്യൻ) എന്നു വിളിച്ചുകൊണ്ടു ഞങ്ങളുടെ പിന്നാലെ കൂടി. ഇമ്മാതിരി സന്ദർഭങ്ങൾ ഒരു തമാശയായി എടുക്കുന്ന സമ്പ്രദായക്കാരായിരുന്നു ഞങ്ങൾ എല്ലാവരും. കൂടാതെ നമ്മുടെ നാട്ടിൻപുറത്തു് ഒരു വെള്ളക്കാരൻ വന്നാൽ നമ്മുടെ കുട്ടികൾ കാണിക്കാറുള്ള വികൃതിയിൽ കവിഞ്ഞു് ഒന്നും ഇല്ലായിരുന്നു താനും. എങ്കിലും ഇത്തവണ ഒരു ചെറിയ പ്രത്യസ്ത്രപ്രയോഗം കൂടി ആകട്ടെ എന്നു ഞാൻ കരുതി. അതിൽ ഒരു കുട്ടിയുടെ ചെവിയ്ക്കരികെ ചെന്നു്—അവനെ ഞാൻ തിന്നുകളയുമെന്നു വിചാരിച്ചു് അവൻ ആദ്യം ഓടിക്കളഞ്ഞു—"വെള്ളക്കുരങ്ങാ" എന്നു വാത്സല്യത്തോടുകൂടി ഞാൻ വിളിച്ചു. അവരുടെ കൂട്ടത്തിലെ ഒരാളിന്റെ ചെവിയോടു് ഈ കറുത്ത വിദേശി എന്തു ചെയ്യുകയാണെന്നു് അറിയാൻവേണ്ടി മറ്റു കുട്ടികൾ എല്ലാം എന്റേയും എന്റെ ബാലനായ ഇരയുടേയും ചുറ്റും വന്നു കൂടി. അവരോടെല്ലാം "എന്താണു വെള്ളക്കുരങ്ങുകളേ, സുഖംതന്നെയല്ലേ?" എന്നു ചോദിച്ചിട്ടു ഞാൻ കൂട്ടരോടൊത്തു സ്ഥലംവിടുകയും ചെയ്തു. കുട്ടികൾ നിശ്ശബ്ദരായാണു ഞങ്ങളുടെ അടുത്തുനിന്നും പോയതെങ്കിലും, ഞങ്ങൾ കുറെ നടന്നതിനു ശേഷം 'കറുപ്പന്മാർ' എന്ന വിളി അകലത്തു നിന്നു കേൾക്കാറായി. കുട്ടികൾ ഈ മാതിരി കാര്യങ്ങൾ പഠിക്കുന്നതു പലപ്പോഴും വലിയവരുടെ സംസാരത്തിൽ നിന്നും മറ്റും ആണല്ലോ.

മുകളിൽ പറഞ്ഞ കഥ കാര്യമായ വർണ്ണവിദ്വേഷം ഇംഗ്ലണ്ടിൽ ഉണ്ടോ ഇല്ലയോ എന്നുള്ളതിനു തെളിവല്ല. അതിനു പ്രായമായവരുടെ ഗൗരവപൂർവമുള്ള പ്രവൃത്തിയാണല്ലോ എടുത്തു നോക്കേണ്ടതു്. ഏതാണ്ടു നാലുകൊല്ലത്തെ താമസത്തിനിടയ്ക്കു്, ഹോട്ടൽ തുടങ്ങിയ പൊതുസ്ഥലങ്ങളിൽ എങ്ങും പ്രകടമായ വർണ്ണവിദ്വേഷം ഞാൻ കാണുകയുണ്ടായിട്ടില്ല. ആഫ്രിക്കാക്കാരനായ ഒരു നീഗ്രോവിനു താമസിക്കാൻ ഒരു ഹോട്ടലിൽ മുറി കൊടുക്കാതിരുന്ന ഒരു കഥ പത്രങ്ങളിൽ ഒരിക്കൽ വായിച്ചു. അതിനെക്കുറിച്ചു പാർലമെന്റിൽ ചോദ്യവും ഉണ്ടായി. ഹോട്ടലുകൾ തുടങ്ങി പൊതുവായ ഉപയോഗത്തിനുള്ള സ്ഥലങ്ങളിൽ വർണ്ണത്തിന്റേയോ മതത്തിന്റേയോ മറ്റോ അടിസ്ഥാനത്തിൽ പ്രവേശനം നിഷേധിക്കുന്നതു ശിക്ഷാർഹമായ കുറ്റം ആണെന്നും ആണു് എന്റെ ഓർമ്മ. പക്ഷേ ഇതുകൊണ്ടു വർണ്ണവിദ്വേഷം വെള്ളത്തിന്റെ അടിയിൽ മറഞ്ഞുകിടക്കുന്നില്ല എന്നർത്ഥമില്ല. മുറികൾ വാടകയ്ക്കു കൊടുക്കുന്ന ഒരു ലാൻഡ് ലേഡിയോ മറ്റോ അവരുടെ തെരുവുവാതലിൽ ആരോ വന്നു മുട്ടുന്നതു കേട്ടു് വന്നു കതകു തുറക്കുമ്പോൾ കാണുന്നതു് ഒരു നീഗ്രോയുടെ മുഖമാണെങ്കിൽ, മുറി ഒന്നും ഒഴിഞ്ഞിട്ടില്ലെന്നു പെട്ടെന്നു പറഞ്ഞേക്കും. ഇതിനു കാരണം വർണ്ണമോ വർഗ്ഗമോ മാത്രം അല്ലതാനും—നീഗ്രോകൾ പലപ്പോഴും ശാരീരികമായ പുരുഷത്വത്തിന്റെ ലോഹപ്രതിമകൾ ആണു്. മനസ്സിന്റേതിനെക്കാൾ കൂടുതൽ മാംസപേശികളുടെ വളർച്ചയുടെ പ്രതിരൂപങ്ങൾ ആണു് അവർ. ദിവസത്തിന്റെ നല്ലൊരംശം അങ്ങനെയുള്ള ഒരാളുമായി ഇടപഴകാൻ ശങ്കിക്കുന്ന സ്ത്രീകളും ഉണ്ടു്; വിദ്വേഷമല്ല; കേവലം ശങ്ക. ഒരു സിനിമാക്കൊട്ടകയിൽ ഇരുന്നു ടാർസനെ വെള്ളിത്തിരകളിൽ കാണാൻ രസമുണ്ടു്. കറുത്ത ഒരു ടാർസനുമായി വീട്ടിൽ കഴിയുന്നതും അതുപോലെതന്നെ അപകടരഹിതമായിരിക്കാമെങ്കിലും, ഭയം ഒരു കുരങ്ങിനെപ്പോലെ കൂടെ കൂടെ പിടിച്ചു കുലുക്കാറുള്ള ഒരു സ്ത്രീഹൃദയത്തിന്റെ വിറകൊള്ളുന്ന

സങ്കല്പത്തിൽ അതു മറെറാരു രൂപം കൈക്കൊള്ളാം.

സ്വന്തം അനുഭവത്തിൽ നിന്നും ഒരുദാഹരണം ഇവിടെ ഓർമ്മിക്കുന്നു. ഈ കഥയിലെ കഥാപുരുഷൻ ഒരു നീഗ്രോയല്ല, എൻെറ ഒരു പഞ്ചാബി സ്നേഹിതൻ ആണ്. പഞ്ചാബിയ്ക്കൊത്ത ശരീരശക്തിയും, ഒരു പെൺകുട്ടിയുടെ ശാന്തതയും കൂടെച്ചേർന്ന ഒരു മനുഷ്യൻ. ഒരു മുടിക്കെട്ടു മുകളിലോട്ട്, താടിക്കെട്ടു താഴോട്ട്-അതിനിടയ്ക്കു വീതി കുറഞ്ഞൊരു നെററിയും, സാമാന്യവലിപ്പത്തിലുള്ള രണ്ടു കണ്ണുകളും, ചെറിയൊരു മൂക്കുമായാൽ എൻെറ സ്നേഹിതൻെറ മുഖമായി. രണ്ടററത്തും ഉള്ള ആ കെട്ടുകൊണ്ട് അദ്ദേഹത്തിൻെറ കഴുത്തിനു മുകളിൽ ഉള്ള ഭാഗത്തിൻെറ ആകൃതി ഏതാണ്ട്, മധ്യതിരുവിതാംകൂറിൽ മത്സ്യം പിടിക്കാൻ ഉപയോഗിക്കുന്ന ഒരു കൂടിനോടു സാമ്യം വഹിക്കുന്നെന്നു പറയാം. അല്ലെങ്കിൽ പുററിൽ നിന്ന് ഇറങ്ങിവന്ന വാല്മീകിയെ ഒരു ഹോട്ടലിലോ മറേറാ നാലഞ്ചു മാസം താമസിപ്പിച്ചു തീററി കൊടുത്തു നന്നാക്കി, മുടിയും താടിയും ചീകിക്കെട്ടി വെളിയിൽ കൊണ്ടുവന്നതുപോലൊരു ചിത്രമായിരുന്നു എൻെറ സ്നേഹിതൻ.

ഇദ്ദേഹം ഒരു ലാൻഡ്ലേഡിയുടെ വീട്ടിൽച്ചെന്നു താമസിക്കാൻ മുറി ഉണ്ടോ എന്ന് അന്വേഷിച്ചു. ആ വീട്ടിൽ മുറി ഉണ്ടായിരുന്നു. പക്ഷേ ലാൻഡ്ലേഡി വളരെ മര്യാദയോടുകൂടി ഇല്ല എന്നു പറഞ്ഞയച്ചു. ആ സമയം മലയാളിയായ ഒരു സ്നേഹിതൻ അവിടെ താമം ഉണ്ടായിരുന്നു. കുറെ ദിവസങ്ങൾക്കു ശേഷം ഞാ.ൻ അവിടെ താമസിക്കാൻ ചെന്നുചേർന്നതിനുമേൽ ഒരിക്കൽ ലാൻഡ്ലേഡി എന്നോട് ഈ കഥ പറയുകയുണ്ടായി. എൻെറ സ്നേഹിതനു മുറി കൊടുക്കാതിരുന്നതിൻെറ കാരണവും അവർ പറഞ്ഞു. അതു വർഗ്ഗവിദ്വേഷമല്ല. അവിടെ മിക്കവാറും എല്ലായ്പ്പോഴും ഇന്ത്യാക്കാർ താമസിക്കാറുണ്ട്. അഞ്ചടി ഏഴിഞ്ചു നീളവും നൂററിഅറുപതു റാത്തൽ ഭാരവും മുഖത്തിൻെറ രണ്ടററത്തും ഓരോ മുടിക്കെട്ടും നാല്പതോളം വയസ്സും വരുന്ന ഒരാൾ തൻെറ വീട്ടിൽ താമസിക്കുന്നതിൽ അവർക്ക് ഒരു ശങ്ക ഉണ്ടായിരുന്നു; അത്രമാത്രം. എൻെറ സ്നേഹിതൻ ശാന്തനാണെന്ന് അവരുടെ ശങ്കാകുലമായ മനസ്സിനു തോന്നാതിരുന്നില്ല എന്നുകൂടി ഇവിടെ പറയണം. എങ്കിലും അതു് അവർക്കു ധൈര്യം നൽകിയില്ല.

കൂടാതെ നാട്ടുകാർ ചെയ്യുന്ന കുററങ്ങൾ എല്ലാം വിദേശികളും ചിലപ്പോൾ ചെയ്യും: വാടകയ്ക്കു താമസിച്ചിട്ട് വാടക കൊടുക്കാതെ പോകുക, മോഷ്ടിക്കുക, മററുള്ളവരുടെ ഭാര്യമാരുമായി അതിരുകവിഞ്ഞ് ഇടപെടുക-എന്നിങ്ങനെയുള്ള കുററങ്ങൾ.ഈ കുററങ്ങൾനാട്ടുകാർ ചെയ്താൽ അതു കുററങ്ങൾ. ഒരു ആഫ്രിക്കാക്കാരനോ മറേറാ ചെയ്താലോ, ആ വർഗ്ഗത്തിൻെറ രക്തത്തിനു സഹജമായുള്ള ദോഷം! ആദാമിൻെറയും ഹവ്വായുടെയും അഭിശപ്തമായ പാരമ്പര്യത്തിൽ നിന്ന് സാക്ഷാത്തായോ സങ്കല്പത്തിലോ ഓടിയൊളിക്കുക എന്നതാണല്ലോ 'പരിഷ്കൃത' ജനതകളിൽ പലരുടെയും ഒരു അഭിനയം. ഹവ്വാ പറിച്ചു തിന്ന കായ് മററു ജനതകളുടെ കീശയിൽ കിടക്കുന്നതായി കാണിക്കുന്നതാണ് ഈ അഭിനയത്തിൻെറ മറെറാരു വശം. ഇങ്ങനെ വിദേശികൾ ചെയ്തുപോയേക്കാവുന്ന കുററങ്ങളെ വികൃതമായൊരു വെളിച്ചത്തിൽ കാണുന്നു എന്നുള്ളതും ചിലപ്പോൾ വർഗ്ഗത്തെ ആധാരമാക്കിയുള്ള പക്ഷപാതമനോഭാവത്തിനു കാരണമാകുന്നു.

ഒരു ററീ പാർട്ടിയിൽ നിന്നാണല്ലോ നാം ഈ ശാഖാചംക്രമണം ചെയ്തതു്. പല തരത്തിലും ഉള്ളവർ അമ്മാതിരി പാർട്ടികളിൽ കൂട്ടം/ പ്രശസ്തരും, അപ്രശസ്തരും, മൗനികളും ഉച്ചഭാഷിണികളും, മണ്ടന്മാരും തണ്ടന്മാരും എല്ലാം. ജീവിതത്തിൻെറ നാനാതുറകളിൽ പേരെടുത്ത ചിലരെ കണ്ടുമുട്ടാൻ എനിക്കു സാധിച്ചിട്ടുള്ളതു് ഈ മാതിരി ററീ പാർട്ടികളിൽ വച്ചാണ്. പ്രായത്തിൻെറ ആധിക്യത്താൽ തല അല്പാൽപ്പം വിറച്ചുകൊണ്ടു ശാന്തനായി നടക്കുന്ന പെത്തിക്ക് ലാറൻസ് പ്രഭു ഇന്ത്യാക്കാരുടെ ഈ മാതിരി സമ്മേളനങ്ങളിൽ മിക്കവാറും കൃത്യമായി എത്താറുണ്ടായിരുന്നു. മാർഗററ് എന്ന വിഖ്യാതയായ നരവംശ ശാസ്ത്രജ്ഞയെ ഈ മാതിരി ഒരു പാർട്ടിയിൽ വച്ചാണ് എനിക്കു പരിചയമാകാനിടയായതു്. ഒരു കാലത്തു തിരുവനന്തപുരത്ത് മി. റേറാഡ് എന്ന് ഒരു പൊളിററിക്കൽ ഏജൻറ് ഉണ്ടായിരുന്നല്ലോ. മറെറാരു ററീ പാർട്ടിയിൽ വച്ച് മി. ററോഡിനെയും കണ്ടുമുട്ടുകയുണ്ടായി. മി. റേറാഡിനു് എന്നെ കണ്ടപ്പോൾ തന്നെ ഒരു മലയാളിയാണെന്നു തോന്നി. "തിരുവിതാംകൂറിൽ ആണോ?" എന്ന ചോദ്യത്തോടുകൂടി അദ്ദേഹം എന്നെ സമീപിച്ചു; ഞങ്ങൾ ദീർഘനേരം സംഭാഷണം ചെയ്യുകയും ചെയ്തു.



ചെറുകഥ

# ഒരു കുമാരിയുടെ 'ദേ......'

## പി. ഡി.

പതിവുപോലെ കുളി കഴിഞ്ഞു, മുടി ചീകി, പൗഡറിട്ട്, ഫാഷൻ ഡ്രസ്സും അണിഞ്ഞ് കോയപ്പനും പങ്കപ്പനും 'പഞ്ചാര'ക്ക് ഇറങ്ങി. അവരുടെ ദിനചര്യയിലൊന്നാണത്. അതിൽ അവർ ആത്മസുഹൃത്തുക്കളുമാണ്.

പഞ്ചാര എന്ന പദം കോളേജുകുമാരന്മാരുടെ സാധാരണ ഭാഷയാണ്. കോളേജ് അന്തരീക്ഷത്തിൽ അതുപോലെ പല 'ഇഡിയംസും' ഉണ്ട്. പഞ്ചാരയുടെ അസ്സൽ അർത്ഥം നാരീദർശനമെന്നാണ്. ദർശനത്തിൽ ലഭിക്കുന്ന ആസ്വാദ്യതയുടെ രുചി കൊണ്ടായിരിക്കാം പഞ്ചാര എന്ന പദം ഉത്ഭവിച്ചത്. യുവത്വത്തിനു മാത്രം ആസ്വദിച്ചറിയാവുന്ന ആ പദം സർവസാധാരണയല്ല. ഒന്നിച്ച് ഒരു കൂട്ടം പഞ്ചാരകൾ കാണുകയാണെങ്കിൽ അതിനെ 'കൊയ്ത്ത്' എന്നാണു പറയുക. ഓടിച്ചുള്ള നോട്ടമാണ്. അവർക്കുമാത്രം മനസ്സിലാവുന്ന അവരുടേതായ ആധുനികഭാഷയാണത്.

"ദർശനം പാപനാശനം" എന്നു പണ്ടാരോ പാടിയിട്ടുണ്ട്. കുമ്പസാരംപോലെ പുണ്യപ്പെട്ട അക്കർമ്മം ആത്മസുഹൃത്തുക്കൾ മുടങ്ങാതെ അനുഷ്ഠിക്കുവാനിറങ്ങി.

കോളേജുകളെല്ലാം തുറന്ന തിക്കും തിരക്കും തീർന്നിട്ടില്ല. പുസ്തകക്കടകളുടെ മുമ്പിലും, പ്രധാന റോഡുകളിലും, ബസ്സിലും ബോട്ടിലും എല്ലാം പുസ്തകങ്ങൾ കക്ഷത്തിറുക്കിയും, മാറത്ത് അടക്കിപ്പിടിച്ചുംകൊണ്ടുള്ള വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ ബഹളം തന്നെ.

രണ്ടുമാസം ഒഴിവുകാലം കഴിച്ചുകൂട്ടേണ്ടിവന്ന വൈഷമ്യങ്ങളും വിചാരങ്ങളും അവരുടെ ഹൃദയങ്ങളിൽ തിങ്ങി വിങ്ങുകയായിരുന്നു. കോളേജൊന്നു തുറന്നുകിട്ടുവാൻ അവർ വീർപ്പുമുട്ടുകയായിരുന്നു. കലാലയത്തിലെ ഒച്ചപ്പാടിലും 'ബീററിലും' ജീവിച്ച അവർക്കു വീട്ടിലെ സ്വസ്ഥതയും ഏകാന്തതയും വല്ലാത്ത വെറുപ്പുണ്ടാക്കി. കഴിഞ്ഞ വർഷം കണ്ടിട്ടുള്ളവരും കളിയാക്കിയിട്ടുള്ളവരുമുണ്ട്; ഒരുപക്ഷെ അതിൽ പലരും പഠിത്തം നിർത്തിയിട്ടുണ്ടാവും. എങ്കിലും ആ വിടവു നികത്തുവാൻ പുതിയ പുതിയ പഞ്ചാരകൾ ധാരാളം ഇറക്കുമതി ചെയ്തിട്ടുണ്ടാവും. കരയൊന്നും കാണാതെ കടലിൽ നാലഞ്ചു വർഷം കഴിച്ചുകൂട്ടി കരയ്ക്കിറങ്ങുന്ന നാവികരെപ്പോലെ അവർ ആർത്തിയോടെ പുറത്തിറങ്ങി. പഞ്ചാര കണ്ടാൽ വിഴുങ്ങിക്കളയുന്ന ദാഹമുണ്ടായിരുന്നു അവരുടെ കണ്ണിന്.

പാർക്കിന്നകത്തുകൂടി ചുററി അവർ പുറത്തു വന്നു.

"ഇന്ന് പാർക്ക് ഡ്‌റൈ ആണ്." കോയപ്പൻ അത്ഭുതം പ്രകടിപ്പിച്ചു.

"ബ്രോഡ്‌വേയിലേക്കു പോകാം." പങ്കപ്പൻ അഭിപ്രായപ്പെട്ടു.

കോയപ്പന് അതിൽ എതിരില്ല. രാത്രിയാവുന്നതുവരെ ചുററിത്തിരിയണം, ആവോളം പഞ്ചാര അനുഭവിക്കണം. അതാണു ലക്ഷ്യം. അല്ലെങ്കിൽ മനസ്സിനു വല്ലാത്ത അസ്വസ്ഥതയായിരിക്കും.

"ആ —" — പങ്കപ്പൻ അറിയാതെയാണ് വായിക്കകത്തുനിന്നും ആ ശബ്ദം ചാടിവീണത്.

കോയപ്പനു കാര്യം മനസ്സിലായി. ഉൽക്കണ്ഠയോടെ കോയപ്പൻ ദൂരത്തേയ്ക്കു കണ്ണോടിച്ചു. ഒരു നിറം. ചുമപ്പ്'....സാരിയാണ്....അവരുടെ നടപ്പിനു വേഗത കൂടി. ആ നിറത്തിനു മുമ്പെത്തണം. എന്നിട്ടുവേണം തിരിഞ്ഞുനോക്കുവാൻ മുഖത്തിനു നേരെ! അങ്ങിനെ തിരിച്ചുനോക്കുമ്പോൾ ചില യുവതികളുടെ മുഖത്തു കാണുന്ന ഭാവപ്പകർച്ചകൾ! മുഖത്ത് എക്സ്പ്രഷൻ ഓട്ടം. അതു കാണുക ബഹുരസമാണ്. അതോടൊന്നിച്ച് ഒരു കമൻറുകൂടി വിട്ടുകൊടുത്താൽ?

അവർ കുറച്ചു മുമ്പെത്തി. ആർത്തിയോടെ തിരിഞ്ഞുനോക്കി. അതേപടി അവർ മുഖം തിരിച്ചുകളഞ്ഞു. ഒരു സ്ത്രീ. നാല്പതിനോടടുത്തു കാണും വയസ്സ്. ഒരു കൈകൊണ്ടു കവിൾത്തടം തടവി അവർ പോകുകയായിരുന്നു. മറുകയ്യിൽ ഒ

രു കുപ്പിയിൽ മരുന്നുമുണ്ട്. ആശുപത്രിയിൽനിന്നും വരുന്ന ലക്ഷണമുണ്ടവർക്ക്.....

"ഞാനൊന്നുമറിഞ്ഞില്ലേരാമനാരായണാ' എന്ന മട്ടിൽ അവർ നടന്നു. ഓർക്കാപ്പുറത്തു കിട്ടിയ അടിപോലെയായിരുന്നു അതു്. എങ്കിലും അത്ര ഗണ്യമാക്കാനില്ലാത്തതുപോലെ അവർ മുന്നോട്ടു നീങ്ങി. അങ്ങിനെ ചിലപ്പോഴെല്ലാം അവർക്കു പാററിയിട്ടുണ്ട്. അതും പറഞ്ഞവർക്കു കുറച്ചു സമയം ചിരിക്കാൻ വകയായി.... ....

'ബ്രോഡ്‌വേ'യിലെത്തിയപ്പോൾ അവർക്കു രണ്ടുപേരെ കിട്ടി. കഴിഞ്ഞ വർഷം അവരുടെ ക്ലാസ്സിൽ പഠിച്ചിരുന്നവരാണ്. സംസാരത്തിൽ 'ഫോർവേർഡാ'ണവരെന്നവർക്കറിയാം. ചിരകാലപരിചയമുള്ള ഭാവേന അവർ ചിരിച്ചുകൊണ്ടടുത്തു. അവരും ചിരിച്ചു. ആ ആത്മസുഹൃത്തുക്കളെ കണ്ടാൽ ആരാണു ചിരിക്കാതിരിക്കുക? അവരെ നോക്കാതെയും ചൂണ്ടിക്കാണിച്ചു സംസാരിക്കാതെയുമിരിക്കുന്ന യുവതികൾ പട്ടണത്തിൽ ദുർല്ലഭമാണു്.

കോയപ്പൻ തവിട്ടുനിറത്തിലുള്ള സിൽക്ക് ഷർട്ടാണിട്ടിരിക്കുന്നതു്. അതിന്നകത്തു ററിഷർട്ട്; അതിന്നകത്തു വട്ടകഴുത്തിന്റെ മറെറാരു നീലബനിയൻ. നീട്ടിത്തളിച്ച് ഉടുത്തിരിക്കുന്ന സിൽക്കുമുണ്ടിന്റെ അററം റോഡിലെ തുപ്പലുകളും ചവറും തൂത്തുനീക്കി അയാൾക്കു പുറകെയുണ്ടായിരുന്നു. പങ്കപ്പൻ ലിനൻമുണ്ടും, അടുത്തു കളിച്ച ഒരു പടത്തിന്റെ സെക്സ് അപ്പീലുളവാക്കുന്ന വിവിധ പോസിലുള്ള പടങ്ങൾ നിറഞ്ഞ ലേററസ്റ്റ് ബുഷ്ഷുമാണണിഞ്ഞിരിക്കുന്നതു്.

"എവിടയ്ക്കാ രണ്ടുപേരും?"

ഒരടുത്ത ബന്ധുവിനെപ്പോലെ കോയപ്പൻ പരിചയത്തിന്റെ പടിവാതിൽ തുറന്നു് നിർഭയം അകത്തു കയറി.

"ചിലതു വാങ്ങാനുണ്ട്"—പരിഭവമില്ലാത്ത മറുപടി. നേരിയ അസ്വരം അവരുടെ ചെവിയിൽ മന്ത്രമധുരമായി ചെന്നലച്ചു.

അവർ തിരിഞ്ഞുനോക്കാതെ നടന്നു. ആത്മസുഹൃത്തുക്കളും അല്പം പിന്നാലെയായി അകമ്പടി സേവിച്ചു. അവർ ഒരു കടയിൽ കയറി ഒരു ഇരുമ്പുപെട്ടി വാങ്ങി. കാശു കൊടുത്തുകഴിഞ്ഞപ്പോൾ അവർ പുറത്തേക്കു നോക്കി. കോയപ്പനു കാര്യം ഉടനെ മനസ്സിലായി.

"ഞാനെടുത്തുകൊള്ളാം."

അതു പറഞ്ഞതും കോയപ്പൻ പെട്ടിയെടുത്തു പുറത്തിറങ്ങിയതും ഒപ്പമായി. അവിടെ ഓടിയെത്തിയ രണ്ടുമൂന്നു കൂലിപ്പിള്ളേർ കോയപ്പനെ കലിയോടെ നോക്കി. അവർക്കവകാശപ്പെട്ട ജോലിയാണതു്.

"നമ്മളിലും തെണ്ടി"— അവരിലൊരുവൻ തട്ടിമൂളിച്ചു. അവർ കേൾക്കാത്തമട്ടിൽ നടന്നു. റോസിയും ജാനമ്മയും ചിരി പുറത്തുവിട്ടില്ല.

റോസി കുറച്ചു തുണി വാങ്ങി. അതും പെട്ടിക്കകത്തു നിക്ഷേപിച്ചു. ജാനമ്മ ഒരു കിടക്കയും വാങ്ങി. ഒന്നുമില്ലാതിരുന്ന പങ്കപ്പൻ ഉടനെ അതു കൈക്കലാക്കി. കൂട്ടുകാരന്റെ ഭാഗ്യത്തിൽ അസൂയപൂണ്ടുകൊണ്ടിരുന്ന പങ്കപ്പനു് അതാശ്വാസമായി.

റോസിയും ജാനമ്മയും മറെറാന്നും ശ്രദ്ധിക്കാതെ നേരെ ഹോസ്റ്റലിലേക്കു തിരിച്ചു. കോയപ്പനും പങ്കപ്പനും പിന്നാലെയും. വഴിയിൽവച്ചു കണ്ട സുഹൃത്തുക്കളിൽ പലരും കോയപ്പനേയും പങ്കപ്പനേയും നോക്കി ചിരിച്ചു. 'നിങ്ങൾക്കങ്ങനെ നോക്കാനേ ഭാഗ്യമുള്ളൂ' എന്ന മട്ടിൽ അവർ അതൊന്നും കൂട്ടാക്കാതെ നടന്നു. നിശ്ശബ്ദമായ ആ നടപ്പിൽ കോയപ്പനു നീരസം തോന്നി. എങ്കിലും അവർക്കു വിഷമം തോന്നിയില്ല സ്ത്രീകളല്ലേ. പലരും കാൺകെ സംസാരിക്കുവാൻ അവർക്കു സഹജമായ ലജ്ജയുണ്ടാകുമല്ലൊ. അവരുടെ മനോരാജ്യം കുറച്ചുകൂടി മുന്നോട്ടു പോയി. ഹോസ്റ്റലിൽ എത്തിക്കഴിഞ്ഞാൽ റോസിയും ജാ

നമ്മയും അവരുടെ റൂമിലേക്കു തങ്ങളെ ക്ഷണിക്കും. അപ്പോൾ ഹോസ്റ്റലിലെ മററു യുവതികളും അവിടെ ഓടിയെത്തും. എല്ലാവരുമായി തമാശ പറഞ്ഞു സൊള്ളടിക്കാം. ഉല്ലാസപ്രദമായ നിമിഷങ്ങൾ............അവസാനം അവർ കാപ്പികുടിപ്പിക്കാതെ വിടുകയുമില്ല.... പിന്നീടും പരിചയത്തിൻെറ പേരിൽ ആ ഹോസ്റ്റലിൽ കയറിച്ചെല്ലാം. നിർബാധം സംസാരിക്കാം. സ്വതന്ത്രമായി പെരുമാറാം.........

ആലോചന അവിടംവരെയെത്തിയപ്പോൾ അവർ ഹോസ്റ്റലിൻെറ പടിക്കൽ എത്തിയിരുന്നു. റോസിയും ജാനമ്മയും പടിതുറന്നു അകത്തു കയറി. ഒരുക്കൂട്ടം യുവതികൾ ആ ഹോസ്റ്റലിൻെറ വരാന്തയിൽ നില്പുണ്ടായിരുന്നു. എല്ലാവരും പുറത്തേക്കു തുറിച്ചുനോക്കി. റോസമ്മയും ജാനമ്മയും പുറകെ അവർ പലപ്പോഴും ചൂണ്ടിക്കാണിച്ചു രസിക്കാറുള്ള ഇരുവരേയും കണ്ടപ്പോൾ അവരുടെ ഇടയിൽ ചില പിറുപിറുക്കലുകളുണ്ടായി. എല്ലാവരും അവരെത്തന്നെ കൗതുകമുള്ള കണ്ണുകളോടെ നോക്കിനിന്നു. റോസിയും ജാനമ്മയും പെട്ടിയും കിടക്കയും വാങ്ങി അകത്തേക്കു കയറി. പുറകെ ആ കൂട്ടവും ഓടിക്കയറി. അകത്തു് അനക്കമില്ല. ചില പിറുപിറുക്കലുകൾ മാത്രം. ആ ഹോസ്റ്റലിൻെറ പരിസരങ്ങൾ, മുമ്പിലുള്ള മനോഹരമായ പൂന്തോട്ടം, അതിൽ പുച്ഛരിച്ചാ പുഞ്ചിരിച്ചോ നിൽക്കുന്ന പുഷ്പങ്ങൾ, ഇവയെല്ലാം അവരുടെ മനസ്സിനെ ഒന്നുകൂടി കുളിർപ്പിച്ചു. ആ സ്വർഗ്ഗീയാനുഭൂതിയിൽ അവരുടെ മനസ്സ് പഞ്ചാര അയവിറക്കുകയായിരുന്നു. അവർ വരാന്തയുടെ പുറത്തുനിന്നു മധുരങ്ങളായ അവിടത്തെ പരിസരം കൗതുകപൂർവം വീക്ഷിക്കുകയായിരുന്നു. പെട്ടെന്നു് അകത്തുനിന്നൊരു സ്വരം.

“കൂലിയെത്രയാ?”

അതിനെത്തുടർന്നു് ഒരു ഭയങ്കര പൊട്ടിച്ചിരിയും. കോയപ്പനും പങ്കപ്പനും മുഖത്തോടുമുഖം നോക്കി. ഒരു വല്ലാത്ത ചിരി അവരുടെ മുഖത്തുണ്ടായിരുന്നു.

അവരും കൂട്ടംകൂടി നിൽക്കുമ്പോൾ അങ്ങിനെ കളിയാക്കാറുണ്ടു്. ഭൂരിപക്ഷം യുവതികളാണെങ്കിൽ മറിച്ചങ്ങോട്ടും. കലാലയത്തിൽ അതു സാധാരണയാണു്. അതു കേൾക്കുകതന്നെ പ്രത്യേക രസവുമാണു്. അത്ര കാര്യമാക്കാനുമില്ല. എങ്കിലും അല്പം ജാള്യത അവരുടെ മുഖത്തു തങ്ങിനിന്നിരുന്നു. അവർ പടിക്കു പുറത്തിറങ്ങി. ..........

പിന്നീടു പാർക്കിൽ പോവുന്ന പതിവവർ നിർത്തി. അവിടെ അപൂർവം ചില അവസരങ്ങളിൽ മാത്രമേ വിചാരിക്കുന്നത്ര മെച്ചമുണ്ടാവുകയുള്ളൂ. ആ ദിനചര്യ ബ്രോഡ്‌വേയിലേക്കു മാറി. പാർക്കിനു പകരം പഞ്ചാരസ്കൂവർ പല കടകളിലും കയറിയിറങ്ങി. ചുററും തലകറക്കിക്കൊണ്ടു വില ചോദിച്ചിറങ്ങുന്ന അവരെ കടയിലുള്ളവർ ശ്രദ്ധിക്കാതെയായി. നിറം കണ്ടാൽ ഓടിക്കയറുന്ന അവരോടു് ഷാപ്പുടമസ്ഥരും ചോദിക്കുന്നതിനു ‘ഇല്ല’ എന്നുത്തരം നൽകി. എന്നാലും ചുററിപ്പററി അവർ തങ്ങും....

ബ്രോഡ്‌വേയോടടുത്തപ്പോൾ അവർ കണ്ടു. ഒരു നീലനിറം. തിരുകിടപോലത്തെ മുടി. അവർ തിരക്കിട്ടു നടന്നു. അവൾക്കു് ഒററക്കു കിട്ടിയിരിക്കുകയാണു്. തങ്ങളുടെ ഇഷ്ടത്തിനനുസരിച്ചു കമൻറടിക്കാനും കറക്കുവാനും പററിയ സന്ദർഭം. അകമ്പടി സേവിക്കുക മാത്രമല്ല, ആഗ്രഹം അറിയിക്കുകതന്നെ എന്നവർ നിശ്ചയിച്ചു. അവർ അവളുടെ പുറകെ കൂടി. വടിവൊത്ത ശരീരം. പുറകു് ആകപ്പാടെ ആകർഷണീയമാണു്. അവർ അടുത്തെത്തിയപ്പോൾ അവളൊന്നു നോക്കി. തുളച്ചുകയറുന്ന ഒരു നോട്ടം. അവരെ അതു വല്ലാതെ കോരിത്തരിപ്പിച്ചു. കറുത്ത മുഖമാണു്. എങ്കിലും കോമളത്വമുണ്ടു്. ചൊടിയുള്ള നടപ്പും. അവരുടെ രോമകൂപങ്ങൾ വികാരത്താൽ എഴുന്നുനിന്നു. അവർ അവളുടെ സൗന്ദര്യം ആസ്വദിച്ചു് അവളെ അനുഗമിച്ചു.

“ഒററയ്ക്കാണോ?” ——കോയപ്പൻെറ പുറകിൽനിന്നുള്ള ചോദ്യം.

മറുപടിയില്ല.

“കൂട്ടിനു വന്നീടാം ഞാൻ
നല്ല നല്ല പാട്ടുകൾ പാടീടാം
ഞാൻ—”

പങ്കപ്പനു് ഒരു ഗാനം ഉയർന്നു.

അവൾ ഒന്നുകൂടി തിരിഞ്ഞുനോക്കി. എന്നിട്ടു് അലക്ഷ്യമായി നടന്നു.

“പേരെന്താ?”—മറെറാരു ചോദ്യം.

മറുപടിയില്ല.

“മിണ്ടൂലേ?”

“ഒന്നു മിണ്ടൂന്നേ”

..............................

“നല്ല സാരിയാണു്.”

“പക്ഷെ ബ്ലൗസു പററില.”

“അതിനെന്താ വേറെ ബ്ലൗസു വാങ്ങി കൊടുക്കാമല്ലൊ?”

“പൌഡറു ഞാനും”

അവരുടെ കമൻറുകൾ അവിടംവരെയായപ്പോൾ അവൾ ബ്രോഡ്‌വേയുടെ നടുക്കെത്തിക്കഴിഞ്ഞിരുന്നു. ഒന്നും സംസാരിക്കാതെയും വീണ്ടും ഒന്നു തിരിഞ്ഞുനോക്കാതെയുമുള്ള പോക്കിൽ അവർ വൈരസ്യം പൂണ്ടു. പക്ഷേ സ്ത്രീസ്വഭാവത്തെക്കുറിച്ചവർ പണ്ഡിതന്മാരായിരുന്നു. സംസാരിക്കുന്നതിനും മററും അവർക്കു വിഷമമില്ല. മററുള്ളവർ കാണുന്നതിലും അറിയുന്നതിലുമാണവർക്കു് വിഷമം. ഒരു പക്ഷേ അവളും അതായിരിക്കും തിരിഞ്ഞുനോക്കാതെ നടക്കുന്നതു്?. ഇഷ്ടമില്ലായിരുന്നെ

ങ്കിൽ അതവൾ പ്രകടിപ്പിക്കുമായിരുന്നു?

അവരുടെ കെണിയിൽവീണതായി തന്നെ അവർ ഉറച്ചു. കൂടാതെ അവൾ തനിച്ചുമാണ്. ഈ അവസരം പാഴാക്കിയാൽ അതിൽ കവിഞ്ഞൊരു ഭാഗ്യാവസരം ഉണ്ടാവുകയില്ലന്നവർക്കു തീർച്ചയായി. കൂടാതെ മൌനം അവൾക്കു സമ്മതമെന്ന് അവ്യക്തമായി അറിയിക്കുകയല്ലേ?

അവർ കുറച്ചുകൂടി അടുത്തു നടന്നു. വീട്ടിൽനിന്നും മൂന്നുപേരും ഒന്നിച്ചു ഷോപ്പിങ്ങിനിറങ്ങിയതുപോലെ.

“സിനിമയ്ക്കു പോകാം”—കോയപ്പൻ പതുക്കെ സൂചിപ്പിച്ചു. അവൾ പെട്ടെന്നു നിന്നു.

“ഠാ”—ഒരു വലിയ ശബ്ദം. അടുത്ത കടയിലുള്ളവർ പുറത്തേയ്ക്ക് എത്തിനോക്കി. കോയപ്പൻ ഇടത്തെ ചെള്ള തടവിത്തരിച്ചുനിൽക്കുകയാണ്. അവൾ നടന്നു നീങ്ങിക്കഴിഞ്ഞിരുന്നു.

ഒരു കടയിലിരുന്ന് ഒരു വയസ്സൻ പൊട്ടിച്ചിരിച്ചു.

“ബലേ ഭേഷ്”

അപ്പോഴാണ് കോയപ്പൻ ബോധക്കേടിൽ നിന്നും ഉണർന്നത്. അടുത്ത കടയിലുള്ളവരെല്ലാംതന്നെ പുറത്ത് ഇറങ്ങി നിൽക്കുകയാണ്. പരിഹാസത്തിന്റെ പൊട്ടിച്ചിരിയുമായി. കോയപ്പന്റെ മുഖം വിളറി വശായി. അബലകൾ അങ്ങിനെ ധൈര്യപ്പെട്ടുമെന്നു സ്വപ്നത്തിൽ പോലും അയാൾ പ്രതീക്ഷിച്ചതല്ല. ആ പൊട്ടിച്ചിരികൾ അയാളെ നഗ്നനാക്കി നിർത്തി തൊലി ഉരിയുന്നതുപോലെ തോന്നി. അയാൾ കൂട്ടുകാരനെ നോക്കി. അയാളതിനിടയിൽ എവിടെയോ കടന്നുകളഞ്ഞു. കോയപ്പൻ വിറയ്ക്കുന്ന കാലുകൾ മുമ്പോട്ടു നീക്കുവാൻ കുറച്ചു പണിപ്പെട്ടു. ഇരുപുറവും നോക്കാതെ കോയപ്പൻ വലിഞ്ഞു നടന്നു. ആ പൊട്ടിച്ചിരികളും അയാളെ അനുഗമിച്ചു.

# കേരളത്തിലെ നായാടികൾ

[കർത്താട്ട ബാലചന്ദ്രൻ, നായാടിസേവക്, പൊന്നാനി]



"തൊട്ടുക്കൂടാത്തവർ തീണ്ടിക്കൂടാത്തവർ ദൃഷ്ടിയിൽപ്പെട്ടാലും ദോഷമുള്ളോർ" എന്നു് ആശാൻ ചിത്രീകരിച്ച കവിതയിലെ ദൃഷ്ടിയിൽപ്പെട്ടാലും ദോഷമുള്ളോർ ആണു് ഹിന്ദുമതത്തിലെ— ഹരിജൻ എന്ന വിഭാഗത്തിൽ പെട്ട—നായാടികൾ. ഇവരുടെ ആവിർഭാവത്തെപ്പററി ഭിന്നാഭിപ്രായങ്ങൾ പലതുമുള്ളതുകൊണ്ടു ഞാൻ ഒന്നും പറയുന്നില്ല. പക്ഷേ നായാട്ടിലും നടന്നുകൊണ്ടു പിച്ചതെണ്ടി ജീവിക്കുന്നതുകൊണ്ടും ഇന്നും ഈ വർഗ്ഗക്കാർക്കീപ്പേർ തികച്ചും ചേർന്നതാണു്.

കൂടാതെ ഏററവും നിന്ദ്യമെന്നു പറഞ്ഞുവരുന്ന നായയുടെ ഇറച്ചി ഇവരുടെ പൂർവ്വികർ തിന്നിരുന്നതിനാൽ ശ്വപാകന്മാർ എന്നർത്ഥത്തിൽനിന്നു ലോപിച്ചു നായാടികളായതാണെന്നും സാധാരണ പറയുന്നതു കേൾക്കുന്നു.

1931-ൽ മലബാറിലെ സെൻസസ് പ്രകാരം അധഃകൃതവർഗ്ഗങ്ങളുടെ തുക നാലുലക്ഷത്തോളം വരും. അവരിൽ 413 പേർ (209 പുരുഷന്മാരും 204 സ്ത്രീകളും) മാത്രമാണു്. പുതിയ സെൻസസ് തരംതിരിച്ചറിവായിട്ടില്ല.

ഇവർ തെക്കെ മലബാറിലും കൊച്ചിയുടെ വടക്കേപടിഞ്ഞാറെ അതിർത്തിയിലുമാണു താമസിക്കുന്നതു്. കുന്ദംകുളം, കാട്ടംപാല, പാടഞ്ഞി, മല്ലിശ്ശേരി എന്നീ കൊച്ചി പ്രദേശങ്ങളിലും, പൊന്നാനി, പുനലൂർ, എടക്കര, എങ്ങണ്ടിയൂർ, ഏനാമ്മാവു്, പാലിശ്ശേരി, എടപ്പാൾ, നെട്ടങ്ങോട്ടൂർ, മാങ്കുറുശ്ശി, ഷൊർണ്ണൂർ, കൊല്ലങ്ങോടു്, ഒലവക്കോട്ടു് ഗവണ്മെൻറു കോളനി എന്നിവിടങ്ങളിൽ തെക്കെ മലബാറിലും ഇവർ 1 മുതൽ 8 വരെ പുരകളുമായി പരന്നു താമസിക്കുന്നു.

## വിവാഹം

ബാല്യകാലത്തു താലികെട്ടു കല്യാണം നടത്തുന്ന അവസരത്തിൽ പററിയ ഒരുവനെക്കൊണ്ടു് പെൺകുട്ടിയുടെ കഴുത്തിൽ താലി കെട്ടിക്കുന്നു. അച്ചാരപ്പണവും കെട്ടി സദ്യയോടെ പിരിയുന്നു. പിന്നീടു താലികെട്ടു് അമ്മമാരെ മറെറാ നടത്തി കെട്ടുകല്യാണം കഴിച്ചവരായ പെൺകുട്ടികളുടെ വിവാഹം നടത്തുംപോലെ മാല പുരുഷനെ അണിയിച്ചു സാധാരണ ഹിന്ദുക്കളുടെ വിവാഹംപോലെ ദമ്പതിമാരാകയും ചെയ്യും. താലികെട്ടു ചെറുപ്പത്തിലെ കഴിച്ച യുവാവിൻെറ വീട്ടുകാർ ഓണം, വിഷു, തിരുവാതിര, വാവുകൾ ഇവയ്ക്കു വസ്ത്രം, ആഘോഷത്തിനു വേണ്ട സാധനങ്ങൾ മുതലായവ എത്തിച്ചുകൊടുക്കണം. ഇങ്ങനെ നിശ്ചയം കഴിഞ്ഞിട്ടു് 1 മുതൽ 5, 6 കൊല്ലംവരെ കല്യാണം നീട്ടിവയ്ക്കും. ഈ കല്യാണം നടത്തുന്നതു് കർക്കടകം കുംഭം എന്നീ മാസങ്ങളിലല്ലാത്ത, തങ്ങളുടെ കയ്യിൽ കഴിവുള്ള മാസത്തിൽ ആകാം. കൈകൊട്ടിക്കളിയും മററും ആഘോഷത്തിൽപ്പെടും,

ഗർഭിണിയായ ഒരു സ്ത്രീയെ 9—ാം മാസത്തിൽ പുളികുടി കഴിച്ചു ബലിഉഴിയൽ (പേട്ടപൊക്കൽ) കഴിച്ചു് ആദ്യത്തെ പ്രസവത്തിനു സ്ത്രീയുടെ വീട്ടിലേക്കയയ്ക്കും. പ്രസവിച്ചാൽ 15—ാം ദിവസം ശുദ്ധയാകും. പ്രസവിക്കുവാൻ പുരയ്ക്കു കുറച്ചകലെ ഒരു മാടം കെട്ടുന്നു. ഈററില്ലം എന്നു പറയും. പ്രസവിച്ച അന്നുതന്നെ സ്ത്രീയെ കുളിപ്പിച്ചു വീട്ടിൽ കിടത്തും. കുട്ടിക്കു പേരിടൽ 28-നും 56—നും ചിലപ്പോൾ 6—ാം മാ

സത്തിൽ ചോറു കൊടുക്കുമ്പോഴും നടത്തുന്നു. മുൻകാലത്തു നീലാണ്ടൻ, ചങ്കരൻ, അയ്യപ്പൻ, രാമൻ എന്നു പുരുഷന്മാർക്കും, സീത, കാളി, ചീരായി, കുറുമ്പ എന്നിവ സ്ത്രീകൾക്കും പേർ ഇടുന്നു.

## ഋതുമതികല്യാണം

പുഷ്പിണിയായ പെൺകുട്ടിയെ 15 ദിവസം പ്രത്യേകം ഏർപ്പെടുത്തിയ സ്ഥലത്തു കിടത്തി ക്രിയാദികൾ നടത്തുന്നു. ഇതിനു കൊട്ടുംതോറ്റവും, സദ്യയും ഉണ്ടാകും. ഭർത്താവുള്ള സ്ത്രീയെങ്കിൽ ഭർത്താവും വീട്ടുകാരും ബന്ധുക്കളും പങ്കെടുത്താഘോഷിക്കുന്നു. താലികെട്ടു കഴിച്ചു വിവാഹം നടക്കാത്ത കുട്ടിയെങ്കിൽ ഭർതൃഗൃഹത്തിൽനിന്നു ചിലർ മാത്രം പങ്കെടുക്കും.

## മരിച്ചാലുള്ള പുല അടിയന്തിരങ്ങൾ

ഒരാൾ മരിച്ചാൽ കുട്ടി, 12 വയസ്സുവരെയുള്ളാൾക്കു 14 ദിവസത്തെപ്പുലയും, മുതിർന്നാൾ മരിച്ചാൽ 15 ദിവസവും പുലയുണ്ട്. 16—ാം ദിവസം ബലിയിടൽ, സദ്യ, പുലകുളി ഇവ നടത്തുന്നു. പിന്നീടു വാവുതോറും ബലിയിടും.

## ദൈവാരാധന

കരിങ്കുട്ടി, കുട്ടിച്ചാത്തൻ, ഭദ്രകാളി, ഇവ തണ്ടു ദൈവങ്ങൾ, ഇവ തണ്ടെന്നു സങ്കല്പിച്ച്, കല്ലുകളും ബിംബങ്ങളും വച്ചു മീനം, തുലാം, മകരം, കുംഭം, എന്നീ മാസങ്ങളിൽ വേല നടത്തുന്നു. ചെണ്ടകൊട്ടും, കോഴിവെട്ടും, തോറ്റം ചൊല്ലലും വെളിച്ചപ്പാടും ചടങ്ങിൽപ്പെടും. ഇവർ വലിയ മന്ത്രവാദികളുമാണ്.

## ഉപജീവനമാർഗ്ഗം

ജന്മനാ കൈത്തൊഴിലുകളിൽ ഇവർ തല്പരരാകുന്നു. തോളിൽ വലിയൊരു മാറാപ്പും കയ്യിൽ ഉറിയും വടവും ആയി കറുത്ത, ചെമ്പൻതലമുടിയുള്ളവർ ദൂരെനിന്നു "തമ്പ്രാനെ, ഉരി അരി തരോ, ഒരു പഴേ മുണ്ടു തരോ?" എന്നിങ്ങനെ വിളിച്ചു നിലവിളിച്ചു ഗ്രാമങ്ങളിലും നഗരങ്ങളിലും സഞ്ചരിക്കുന്നു. പ്രധാനതൊഴിൽ യാചനയാണ്. ഇവർക്കു ഇന്നും അരിയും, മുളകും, ഉപ്പും, കഴിവനുസരിച്ചു ദാനംചെയ്യുന്നതു പുണ്യമാണെന്നു കരുതി മാത്രം ദാനം ചെയ്യുന്നവരുണ്ട്. രോഗശമനം കിട്ടാൻ സന്തതി ഉണ്ടാകാൻ, കൃഷി നന്നാകാൻ, ഇവയെല്ലാം ഇവർക്ക് അന്നദാനം, വസ്ത്രദാനം, തൈലദാനം ഇവ ചെയ്താൽ മതിയെന്നു ഇന്നും പലരും പറഞ്ഞുവരുന്നു. എവിടെപ്പോകുമ്പോഴും കുറെ ചകിരിത്തുമ്പും, വെറും ചകിരിയും, മൃഗങ്ങളുടെ കഴുത്തിൽ കെട്ടുന്ന വിടം, ഉറി ഇവ ഉണ്ടാക്കുന്ന സൂചി, കയർ ഇവയും കഞ്ഞികിട്ടിയാൽ മേടിച്ചു കുടിപ്പാൻ കുത്തിയ പാളയും ഇവരുടെ കയ്യിലുണ്ടാകും. പെരിച്ചാഴിയെ, തൊരപ്പനെ പിടിച്ചുകൊടുക്കുന്നു. ഇതിനാൽ ജനങ്ങൾ വല്ലതും കൊടുക്കും. പെരിച്ചാഴിയെ ഇവർ തിന്നും. ഇവർ യാവനസ്സുള്ള സ്ഥലങ്ങളെ കുടുംബക്കാർക്കു ഭാഗിച്ചുകൊടുത്തിരിക്കുന്നു. തിട്ടക്കമുള്ള ആൾ ഈ സ്ഥലത്തെ പണയമായും വിറ്റും ജീവിക്കും.



## ക്ഷേമപ്രവർത്തനങ്ങൾ

1850-ൽ മലബാർ കലക്ടരായിരുന്ന 'കനോളി' സായ്പ്പാണാദ്യം കോഴിക്കോട്ടുകൂട്ടത്തിവർക്കു കോളനി സ്ഥാപിച്ചു സഹായിച്ചതു്. എന്നാൽ ബാസിൽ മിഷ്യൻകാരും മുസ്ലീംകളും തമ്മിൽത്തമ്മിൽ വാശിപിടിച്ചു മതപരിവർത്തനം നടത്തി. 3 പേരൊഴിച്ചു ബാക്കി പേർ ഇസ്ലാംമതം സ്വീകരിച്ചു കോളനി വിട്ടതോടെ ക്ഷേമപ്രവർത്തനം നിന്നു.

കൊച്ചി ദിവാനായിരുന്ന ശ്രീ വിജയരാഘവാചാരിയുടെ കാലത്തു കുന്ദംകുളം, പഴയന്നൂർ എന്നിവിടങ്ങളിൽ വീടുകൾ, കിണറു, കുളം, പ്രാർത്ഥനാലയം, വിദ്യാലയം, കൃഷിസ്ഥലമിവയോടെ കോളനി ഉണ്ടാക്കി. മതപരിവർത്തനശ്രമമർത്താലിവിടെയും ഇപ്പോൾ പരാജയമായിത്തീർന്നു. ഇവരെല്ലാം ഭൂരിപക്ഷവും യാചകരാകുന്നു. യാചന സ്വതവെ അവർക്കാദായകരവുമത്രെ.

മലബാറിൽ ശ്രീ പി. പി. ഗോ

പാലൻ ഡിസ്ട്രിക്ട് വെൽഫയർ ആഫീസർ ആയകാലത്ത് ഒലവക്കോട്ട്, കന്ദംകുളം, പഴയന്നൂർ എന്നിവിടങ്ങളിൽ പറഞ്ഞപോലെ 5 പുരക്കാർക്കായി ഒരു കോളനി സ്ഥാപിച്ചു. മേലന്വേഷണത്തിന് ഒരു വാർഡനേയും നിയമിച്ചു. ഇപ്പോൾ ഇവിടെനിന്ന പോസ്റ്റൽ, സപ്ളെ, മുതലായ ഡിപ്പാർട്ടുമെൻറിൽ ഉദ്യോഗസ്ഥരുണ്ട്.

വളരെ മനുഷ്യസ്നേഹിയായിരുന്ന പാലക്കാട്ട സബ് കലക്ടർ കാറൽസ്റ്റൺ കുഴൽമന്ദത്തു 1932-ൽ ഒരു കേന്ദ്രം ആരംഭിച്ചു. Carbstom Nayadi Home എന്നായിരുന്ന പേർ. ഇവർ പൊതു വഴികളിലൂടെ നായാടികളെ നടത്തുക, വിദ്യാലയങ്ങളിൽ ചേർക്കുക, ഇവ തുടങ്ങി. ഇതു ജാതിമേധാവികൾക്കിഷ്ടമായില്ല. വിദ്യാലയത്തിൽ ചേർക്കാൻ മടിച്ചാൽ ഗ്രാൻറു നിർത്തുമെന്ന ഡിപ്പാർട്ടുമെൻററിയിക്കുകയാൽ കുട്ടികളെ ചേർത്തു. അവിടത്തെ ഒരന്തേവാസി പിന്നെ താലൂക്ക ബോർഡംഗമായി.

## മലബാർ ഹരിജൻ സേവാ സംഘം വക

ജീവിതം മുഴുക്കെ അവശസമുദായോന്നമനത്തിനായി വിനിയോഗിച്ച ശ്രീ താക്കർബാപ്പ ഒലവക്കോട്ട കോളനി സന്ദർശിച്ചു. ഇദ്ദേഹം ഇവരുടെ കൂട്ടർ ഉള്ള മററു പ്രദേശങ്ങളിലും ക്ഷേമപ്രവർത്തനം ചെയ്‌വാൻ ആഗ്രഹിച്ച ഭാരതസേവാസംഘം മലബാർ ശാഖാപ്രവർത്തകൻ ശ്രീ എൻ. എൻ. റാവുവിനെഴുതി. ശ്രീ റാവു 7 കൊല്ലം ഇദ്ദേഹത്തിൻെറ കീഴിൽ പ്രവർത്തിച്ച മാന്യനും ഇപ്പോൾ തിരുകൊച്ചി വയനാട്ട പ്രദേശങ്ങളിൽ ആദിവാസി ക്ഷേമപ്രവർത്തനം ചെയ്യുന്നതുമായ മാന്യനാണ്. ശ്രീ റാവുവിൻെറ മറുപടി കിട്ടിയപ്പോൾ താക്കർബാപ്പ രോഗത്തിൽ കിടപ്പിലായിരുന്നു. എന്നിട്ടും അദ്ദേഹം കേന്ദ്രഹരിജൻ സേവക് സംഘത്തിന്നെഴുതി മാസംതോറും 100 രുപാ 1951 ജൂൺ മുതൽ ഈ ക്ഷേമപ്രവർത്തനത്തിനു ഗ്രാൻറനുവദിപ്പിച്ചു.

1951 ജൂൺ മുതൽ ഒരു മുഴുവൻ സമയപ്രവർത്തകൻെറ ശ്രമത്താൽ പൊന്നാനി 16, എടക്കര 4, എങ്ങണ്ടിയൂർ 4, മാങ്കുറ്റി 11, നെട്ടങ്ങോട്ടൂർ 3, തുടങ്ങി 40 പേരെ പല വിദ്യാലയങ്ങളിലുമായി പഠിപ്പിക്കുന്നുണ്ട്. 5....ാം ഫാറത്തിലുംകൂടി പഠിക്കുന്നവരുണ്ട്.

ഇവർക്ക വസ്ത്രം, പുസ്തകം, ഉച്ചഭക്ഷണം, വൈദ്യസഹായം, ഇവ നൽകുന്നുണ്ട്. ഇവർ താമസിക്കുന്ന കുടിലുകൾ കെട്ടിച്ചും, കൽത്തറ ഇട്ട് നന്നാക്കിയും കൊടുക്കുന്നു. പുറമ്പോക്ക സ്ഥലങ്ങൾ പതിപ്പിച്ചു കൊട്ടുത്തു കോളനികൾ പണിയുന്നു. പുതുതായി പുന്നയൂരിൽ ഒരു കോളനി, മാങ്കുറ്റി ഒരു കോളനി ഇവയാണ പണിയുന്നതു്. പൊന്നാനി ഒരു എച്ച്. ഇ. അദ്ധ്യാപകനുണ്ട്.

പ്രവർത്തനകേന്ദ്രത്തിൽ പൊന്നാനിയിൽ ഒരു പ്രവർത്തകനുണ്ട്. പൊന്നാനി 8 പുരകളിൽ 60—ഓളം പേരുണ്ട്. 16 കുട്ടികൾ പഠിക്കുന്നു. തേർഡ് ഫാറംവരെ പഠിക്കുന്നവരുണ്ട്. ഇവിടെ ശ്രീ വി. ആർ. നായനാർ പുര നാലെണ്ണം കല്ലുകൊണ്ട തറയോട്ടുകൂടി പണിയിച്ചു കൊടുത്തിരുന്നു. ഇപ്പോൾ 2 പുരകൂടി തറ നന്നാക്കി കെട്ടിച്ചുകൊടുത്തു. ഒരു നല്ല കിണർ ഗവൺമെൻറുവക കുഴിപ്പിച്ചു കൊടുത്തു. ഉച്ചക്കഞ്ഞിക്കായിത്തന്നെ പൊന്നാനി 30 മുതൽ 40 ക. മാസംപ്രതി സംഘം ചെലവാക്കുന്നു. നല്ല ബുദ്ധിയുള്ളവരാണ പഠിപ്പിലിവരെങ്കിലും അശ്രദ്ധ ജാസ്തി കാണുന്നുണ്ട്. നാട്ടുകാരുടെ സംഭാവനയും ഞങ്ങൾക്കു കിട്ടുന്നുണ്ട്.

കുട്ടികളുടെ (വിദ്യാർത്ഥികളുടെ) പൊന്നാനിത്തെപ്പടം കാണാം. മുതിർന്നവരുടെ പടം വഴിയെ അയയ്ക്കാം.

നാട്ടുകാർ ഇത്തരം അവശതയനുഭവിക്കുന്നവരുടെ ക്ഷേമശ്രമത്തിൽ സംഘത്തെ സർവ്വപ്രകാരേണയും സഹായിപ്പാൻ ഈവക ശ്രമം കൂടുതൽ ഫലവത്താകും.

N.B. മെയ് മാസത്തിലെ ഖാദി ജഗതിലെ ശ്രീ ടി. വി. ആർ. നമ്പീശൻെറ ലേഖനത്തോട്ട കുറെ കടപ്പാട്ടണ്ട്.)

—0—

ഒരു യാത്രക്കാരൻ ചോദിച്ചു:—"ഇതൊരു നല്ല സ്ഥലമാണോ?"

സ്വദേശി—വളരെ നല്ലസ്ഥലം.

യാത്രക്കാരൻ—നേരാണോ?

സ്വദേശി – വെറുംപരമാർത്ഥം മാത്രം. ഞാനിവിടെ വന്നപ്പോൾ ഒരക്ഷരംപോലും സംസാരിക്കാൻ വയ്യായിരുന്നു. എൻെറ തലയിൽ തലമുടിയുണ്ടായിരുന്നോ എന്നു സംശയമാണ്. ഈ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കാനുള്ള കഴിവും എനിക്കില്ലായിരുന്നു. എങ്ങോട്ടെങ്കിലും മാറണമെങ്കിൽ എന്നെ എടുത്തു മാറേറണ്ടിയിരുന്നു."

യാത്രക്കാരൻ—ഇതു് അത്ഭുതംതന്നെ; നിങ്ങൾ ഇവിടെവന്നിട്ട് എത്ര നാളായി?

സ്വദേശി—ഞാൻ ഇവിടെയാണ സാറേ ജനിച്ചതു്.

x x x

Regd: No. 5595.

ARUNA
Monthly Home Journal in Malayalam.



Published by Verghese Kalathil M. A., Kottayam, and Printed at the M. M. Press, Kottayam.